

# St. Mary's Orthodox Church

## Villoor, Chengamanadu

### Kottarakkara-Punalur Diocese

www.villoorpally.com E-mail: villoorpally@gmail.com

# ശതോത്തര ജൂബിലി നിറവിൽ (1889–2014)

## 2014 നവംബർ 22, 23

ജൂബിലി ഘോഷയാത്ര • വി. മൂന്നിൻമേൽ കുർബ്ബാന
• ജൂബിലി സ്മാരക ഗസ്റ്റ് ഹൗസ് കൂദാശ • ഭവന ദാനം • തയ്യൽ മെഷീൻ വിതരണം
• ചികിത്സാ സഹായം • സ്മരണിക പ്രകാശനം



പ. ബസേലിയോസ്
മാർത്തോമ്മാ പൗലോസ്
ദ്വിതീയൻ
കാതോലിക്കാ ബാവാ

**ഹ്രസ്വചരിത്രം:** 1889 ഏപ്രിലിൽ മലങ്കരയുടെ പ്രഖ്യാപിത പരിശുദ്ധൻ പരുമല മാർ ഗ്രീഗോറിയോസ് തിരുമേനി ശിലാസ്ഥാപനം നിർവ്വഹിച്ചു. വി. ദൈവമാതാവിന്റെ നാമധേയത്തിൽ പള്ളി സ്ഥാപിതമായി. പുണ്യപുരാതനവും പരിശുദ്ധ ദൈവമാതാവിന്റെ മദ്ധ്യസ്ഥതയിൽ നാനാജാതി മതസ്ഥർക്ക് അഭയകേന്ദ്രവുമായ ഈ ദേവാലയത്തിൽ 200–ൽ പരം കുടുംബങ്ങൾ ഉണ്ട്.

**ആഘോഷ കമ്മിറ്റി:**

ഫാ. കോശി ജോൺ കലയപുരം (പ്രസിഡന്റ്),
ഫാ. അലക്സ് മാത്യു (വൈസ് പ്രസിഡന്റ്),
എം. ഗീവർഗ്ഗീസ് (ജനറൽ കൺവീനർ),
ലിപിൻ പുന്നൻ (ജനറൽ സെക്രട്ടറി)
കോശി ജോർജ്ജ് (ട്രസ്റ്റി),
പി.കെ. വർഗ്ഗീസ് (സെക്രട്ടറി),
ഷോജി ചെറിയാൻ,
സുനുസി ഡാനിയേൽ (പ്രോഗ്രാം കമ്മിറ്റി),
സാബു പി. ജോർജ്, ബിജു പാപ്പച്ചൻ
(ഫിനാൻസ് കമ്മിറ്റി),
വി.ഐ. തോമസ്,
കെ.ഒ. കുരികേശു (റിസപ്ഷൻ കമ്മിറ്റി)
അബു വടക്കേടം,
സജിൻ മാത്യു ജേക്കബ് (പബ്ലി. കമ്മിറ്റി)
ജേക്കബ് കോശി (ഫുഡ് കമ്മിറ്റി)
എന്നിവരുടെ നേതൃത്വത്തിൽ വിപുലമായ
ജൂബിലി കമ്മിറ്റി പ്രവർത്തിക്കുന്നു.



ഫാ. കോശി ജോൺ
കലയപുരം
(വികാരി)



അഭി. ഡോ. യൂഹാനോൻ
മാർ തേവോദോറോസ്
മെത്രാപ്പോലീത്താ
(ഭദ്രാസനാധിപൻ)



# മലങ്കരസഭ

ഏറ്റവും പ്രചാരമുള്ള സഭാ പ്രസിദ്ധീകരണം

www.malankarasabhaonline.in
malankarasabha1946@gmail.com
sabhamasika@yahoo.com

ലക്കം 11, പുസ്തകം 71, നവംബർ 2014



പ. ബസേലിയോസ് ഔഗേൻ പ്രഥമൻ കാതോലിക്കാ ബാവായുടെ 39-ാം ഓർമ്മ ഡിസം. 8



പ. ബസേലിയോസ് ഗീവർഗീസ് പ്രഥമൻ കാതോലിക്കാ ബാവായുടെ 36-ാം ഓർമ്മ ഡിസം. 17

President
Dr. Zachariah Mar Aprem
Chief Editor
Fr. John Thomas Karingattil

Printed and Published by
Fr. Deepu Philip for Orthodox Viswasa Paripalana Samithy, Kottayam.
Sub Editor
Fr. Shalu Lukose Thirumangalam

Printed at
Catholicate press, Devalokam
Kottayam-04;

To Contact Malankara Sabha
For Subscription queries
sabhamasika@yahoo.com
For Editorial queries
malankarasabha1946@gmail.com

www.malankarasabhaonline.in

Devalokam Kottayam-04;
Ph:0481-2573234
Fax : +91 481 2573234

Rs. 15/-



www.malankarasabhaonline.in

# BRIEFLY

മലങ്കര ഓർത്തഡോക്സ് സഭയിലെ ഇടവകകൾ നവംബർ 16 ഞായറാഴ്ച 'ദമ്പതി ദിന'മായി ആചരിക്കണമെന്ന് പ. കാതോലിക്കാ ബാവാ ആഹ്വാനം ചെയ്തു.

മലങ്കര ഓർത്തഡോക്സ് സഭയുടെ മാനേജിംഗ് കമ്മറ്റിയോഗം നവം. 18-ന് പഴയ സെമിനാരിയിൽ പ. കാതോലിക്കാ ബാവായുടെ അദ്ധ്യക്ഷതയിൽ ചേരും.

മാർത്തോമ്മാ ശ്ലീഹാ കുന്തമേറ്റതിന്റെ ഓർമ്മ ഡിസം. 18; മാർത്തോമ്മാ ശ്ലീഹാ രക്തസാക്ഷിമരണം പ്രാപിച്ചതിന്റെ ഓർമ്മ ഡിസം. 21.

യൽദോ നോമ്പ് ആരംഭം ഡിസംബർ 1; യൽദോ പെരുനാൾ - ഡിസംബർ 25. ദനഹാ-ജനുവരി 6

പ. ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ 51-ാം ഓർമ്മപെരുനാൾ 2015 ജനു. 2,3 തീയതികളിൽ ദേവലോകം കാതോലിക്കേറ്റ് അരമനയിൽ. പ. ബസേലിയോസ് മാർത്തോമാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ മുഖ്യ കാർമ്മികത്വം വഹിക്കും.
പ. ഗീവർഗീസ് ദ്വിതീയൻ ബാവായുടെ ചരമസുവർണ്ണ ജൂബിലി സമാപനവും നടക്കും.



www.facebook.com/malankarasabha
(മലങ്കരസഭ മാസികയുടെ ഫെയ്സ് ബുക്ക് അക്കൗണ്ട്)

'മലങ്കരസഭാ വാർത്തകൾ' സഭയുടെ ഔദ്യോഗിക വെബ്സൈറ്റായ കാതോലിക്കേറ്റ് ന്യൂസിലേക്ക് അയച്ചു തരണം.
വിലാസം :
www.catholicatenews.in




മലങ്കരസഭ

10 നവംബർ 2014

എല്ലാ മാസവും മലങ്കരസഭയുടെ അക്ഷര പ്രകാശം





www.malankarasabhaonline.in

വരിസംഖ്യ

ഇന്ത്യയിൽ
ഒറ്റപ്രതി:15 രൂപ
ഒരുവർഷം: 180 രൂപ
2 വർഷം : 360 രൂപ
4 വർഷം: 700 രൂപ
6 വർഷം: 1000 രൂപ

വിദേശത്തേക്ക്
ഒരു വർഷം : 2000 രൂപ

വിലാസം:
മലങ്കരസഭ മാസിക,
ദേവലോകം അരമന,
ദേവലോകം പി.ഒ., മുട്ടമ്പലം (via),
കോട്ടയം-686004

www.facebook.com:
malankarasabha


# ഗുരുമൊഴി



ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ്

ഞാൻ ധാരാളം വായിച്ചു. അതിലേറെ കേൾക്കുകയും ചെയ്തു. പല വിഭാഗത്തിലുള്ള ആളുകളെപ്പറ്റി വായിക്കുന്നതിനും കേട്ടറിയുന്നതിനും ഭാഷകൾ സഹായിക്കുന്നു. ഏതെങ്കിലും ഭാഷ പൂർണ്ണമായി വശമാക്കിയെന്നു പറഞ്ഞുകൂടാ. ഇംഗ്ലീഷ് ഭാഷ സാമാന്യം നന്നായി ഉപയോഗിക്കാൻ എനിക്കു കഴിയും. യഥാർത്ഥത്തിൽ സാഹിത്യ രചനയ്ക്കു കഴിവുണ്ടെന്ന് ഞാൻ അവകാശപ്പെടുന്നില്ല; മറ്റുളളവരിൽ അങ്ങനെയുളള കഴിവ് കണ്ടാൽ അഭിനന്ദിക്കുന്നു, ചിലപ്പോഴൊക്കെ അസൂയപ്പെടാറുമുണ്ട്. ഏതാണ്ട് 15 ഗ്രന്ഥങ്ങൾ ഞാൻ ഇംഗ്ലീഷിൽ രചിച്ചു പ്രസിദ്ധീകരിച്ചിട്ടുണ്ടെന്നതു മറ്റൊരു കാര്യം.

എനിക്കിപ്പോഴും മാതൃഭാഷയായ മലയാളം സുഗമമായി ഉപയോഗിക്കാൻ കഴിയും. വളരെനാൾ ഉപയോഗിക്കാതിരുന്നതിന്റെ ദൗർബല്യം ഉണ്ടെന്നുവരികിലും. ആ ഭാഷയിൽ സാഹിത്യ രചനയോ പത്രപ്രവർത്തനരചനയോ ധാരാളം ഞാൻ ചെയ്യാറുണ്ട്.

ഒരിക്കൽ ഞാൻ അന്ന് ഔദ്യോഗിക എത്യോപ്യൻ ഭാഷയായിരുന്ന അംഹാരിക്ക് ഉപയോഗിക്കുന്നതിൽ നൈപുണ്യം നേടി. അംഹാരിക്ക് സംസാരിക്കുന്ന എത്യോപ്യൻ വിദ്യാർത്ഥികളെ ആ ഭാഷ പഠിപ്പിക്കേണ്ടിയിരുന്നതിനാലാണ് 18 മാസം കൊണ്ട് ഞാൻ ഭാഷ വശമാക്കിയശേഷം പഠിപ്പിക്കാൻ തയാറായത്.

അങ്ങനെ ഒരു യൂറോ - അമേരിക്കൻ ഭാഷയും ഒരു ഏഷ്യൻ ഭാഷയും ഒരു ആഫ്രിക്കൻ ഭാഷയും ഞാൻ വശമാക്കേണ്ടി വന്നു. വിവിധ സംസ്ക്കാരങ്ങൾ മനസ്സിലാക്കുന്നതിൽ ഇതെല്ലാം എനിക്ക് ഉതകി എന്നു പറയാം.

ഒരു ഡസനിലേറെ മറ്റു ഭാഷകളിലും ഞാൻ കൈവച്ചിട്ടുണ്ട്. പക്ഷേ ആ ഭാഷകൾ എനിക്കു നന്നായി അറിയാമെന്നു പറഞ്ഞുകൂടാ. ഫ്രഞ്ചു വായിക്കാനും ഗ്രഹിക്കാനും എനിക്കാവും. പക്ഷേ എഴുതാൻ കഴിവില്ല. വിഷമിച്ചു സംസാരിക്കാം. ജർമൻ ഭാഷയുടെ കാര്യത്തിലും ഇതൊക്കെ വാസ്തവം; ഭാരതീയ ഭാഷകളായ ഹിന്ദിയും തമിഴും കുറച്ചൊക്കെ ഉപയോഗിക്കാൻ കഴിയും. പലതരം ഗ്രീക്കു ഭാഷയിലും എനിക്ക് കുറേ അറിവുണ്ട്. ബൈബിൾ രചിച്ചിട്ടുളള കൊയിനെ ഗ്രീക്ക്, ക്ലാസ്സിക്കൽ ഗ്രീക്ക്, പട്രിസ്റ്റിക് ഗ്രീക്ക് എന്നിവയും ആധുനിക യവന ഭാഷ (ഡമോട്ടിക്കി ഗ്രീക്ക്) പോലും അക്കൂട്ടത്തിൽ പെടും. ഇന്ത്യൻ ക്ലാസ്സിക്കൽ ഭാഷയായ സംസ്കൃതവും യൂറോപ്യൻ ക്ലാസിക്കൽ ഭാഷയായ ലത്തീനും എനിക്കു കുറെയെല്ലാം അറിയാം. സ്പാനിഷ്, ഇറ്റാലിയൻ, പോർട്ടുഗീസ് ഭാഷകൾ ക്ലേശിച്ചു വായിക്കാം. റഷ്യൻ, അറബി, എത്യോപ്യയിലെ ക്ലാസിക്കൽ ഭാഷയായ ഗീസ് എന്നിവയും പഠിക്കാൻ ശ്രമിച്ചിട്ടുണ്ട്.

ബിബ്ലിക്കൽ ഹീബ്രു, അരമായ സുറിയാനി എന്നീ ഭാഷകളും മറ്റുചില സെമിറ്റിക് ഭാഷകളും വായിക്കാൻ വേണ്ടത്ര അറിവു ഞാൻ നേടി. ഇതെല്ലാം എനിക്ക് സെമിറ്റിക് സംസ്ക്കാരത്തിന്റെ ചില വശങ്ങളെപ്പറ്റി ചില ഉൾക്കാഴ്ചകൾ നല്കി. ഞാൻ 1950 വേനൽക്കാലത്ത് ആറാഴ്ചകൊണ്ട് പഠിച്ച മറ്റൊരു ഭാഷയെപ്പറ്റിക്കൂടി പരാമർശിക്കേണ്ടിയിരിക്കുന്നു. ഒക്‌ലഹോമയിലെ ഒരു ചെറിയ അമേരിക്കൻ ആദിവാസി ഗോത്രത്തിന്റെ ഭാഷയാണ് 'കയാവ'. അത് ലിഖിത ഭാഷയല്ല. മിസിസ്സ് ഹെലൻ സ്പോട്ടഡ് ഹോഴ്സ് എന്ന ആദിവാസി വനിതയിൽ നിന്നാണ് ഞാൻ ആ ഭാഷ പഠിച്ചത്.

ഇത്രയുമാണ് ഭാഷകളുടെ കാര്യം. ആകെ എത്ര ഭാഷ വരുമെന്ന് എനിക്കറിഞ്ഞുകൂടാ. അമേരിക്കൻ ബൈബിൾ സൊസൈറ്റിയിലെ ഡോ. യൂജീൻ നിഡാ എന്ന എന്റെ സുഹൃത്തിന്റെ കഴിവ് എനിക്കു കിട്ടിയിരുന്നുവെങ്കിൽ എന്നു ഞാൻ ആഗ്രഹിക്കാറുണ്ട്. 120-ൽ പരം ഭാഷകളുടെ ഘടന അപഗ്രഥിക്കാൻ അദ്ദേഹത്തിനു കഴിയും പോൽ!

(ആത്മകഥയിൽ നിന്നും)




പരിശുദ്ധ സഭ പുതിയൊരു ആരാധനാ വർഷത്തിലേക്ക് പ്രവേശിക്കുകയാണല്ലോ. സഭയുടെ ശുദ്ധീകരണത്തിന്റെയും പ്രതിഷ്ഠയുടെയും പെരുന്നാളുകളായ കൂദോശ് ഈത്തോയും ഹൂദോസ് ഈത്തോയും നമ്മോട് ആവശ്യപ്പെടുന്നത് നമ്മുടെ ജീവിത ശുദ്ധീകരണവും നവീകരണവും ദൈവസന്നിധിയിലുള്ള പരിപൂർണ്ണ സമർപ്പണവും തന്നെയാണ്. ആത്മീയതയിൽ വേരൂന്നി വളരുവാനും ആത്മ ഫലങ്ങളെ പുറപ്പെടുവിക്കുവാനും സാധിക്കത്തക്കരീതിയിൽ നമ്മുടെ ആരാധനാ ജീവിതത്തെ കരുപ്പിടിപ്പിക്കുവാൻ സാധിക്കണം.

കർത്താവിന്റെ ജനനപ്പെരുന്നാളിലേക്കുള്ള ഒരുക്കകാലം കൂടിയാണല്ലോ ഇത്. പാപാവസ്ഥയിൽ നിന്നുള്ള സൃഷ്ടിയുടെ വീണ്ടെടുപ്പും രക്ഷയിലേക്കുള്ള ഉദ്ധാരണവും ആയിരുന്നു ദൈവപുത്രന്റെ മനുഷ്യാവതാരത്തിന്റെ പരമമായ ലക്ഷ്യം. വിശ്വസിക്കുന്ന ഒരുവനും നശിച്ചുപോകാതെ നിത്യജീവൻ പ്രാപിക്കുവാനായി പുത്രനെ നൽകിയ സ്വർഗ്ഗസ്ഥ പിതാവിന്റെ നിത്യവും അനന്തവുമായ സ്നേഹത്തിന്റെ പ്രതിഫലനമാണ് യൽദോ പെരുന്നാളിൽ നാം ദർശിക്കുന്നത്. എല്ലാവരുമുണ്ടെങ്കിലും ആരുമില്ലാതെ ജീവിക്കുന്ന അനേകം ജന്മങ്ങൾക്ക് "ഇവിടെ ഇതാ ഒരു മകൻ നൽകപ്പെട്ടിരിക്കുന്നു. അവൻ സമാധാന പ്രഭുവായി നമ്മുടെ ഹൃദയങ്ങളിൽ വസിക്കുന്നതിന് ആഗ്രഹിക്കുന്നു. എന്നാൽ അകത്തെ, അഹം കൊണ്ട് നിറയ്ക്കുകയും മലീമസമാക്കുകയും ചെയ്തിരിക്കുന്ന നമ്മിൽ അവൻ എങ്ങനെയാണ് വസിക്കുന്നത്. ആയതിനാൽ സ്വയം ശൂന്യമാക്കുവാനും നമ്മുടെ ഹൃദയങ്ങളിൽ വിശുദ്ധമായ ഒരു പുൽക്കൂട് അവനായി ഒരുക്കുവാനും ഈ ജനനപ്പെരുന്നാൾ നമ്മോട് ആവശ്യപ്പെടുന്നു.

ദൈവപ്രസാദമുള്ള മനുഷ്യർക്ക് അവകാശമായുള്ള നിത്യസമാധാനം പ്രാപിക്കുവാൻ ഇടയമനോഭാവത്തോടെ അവനെ അന്വേഷിക്കുവാനും താഴ്മയാൽ താണുവീണ് അവനെ ആരാധിക്കുവാനും നമുക്ക് സാധിക്കണം. മക്കളെചൊല്ലി കരയുന്ന റാഹേലുമാരുടെ എണ്ണം പെരുകി വരുന്ന ആധുനിക ലോകത്ത് ദൈവപുത്രനെ പേറുവാനും സംരക്ഷിക്കുവാനും വളർത്തുവാനുമായി ദൈവഹിതത്തിന് പരിപൂർണ്ണ സമർപ്പിതരായി ത്യാഗപൂർവ്വം നിയോഗങ്ങളെ പൂർത്തീകരിച്ച പരിശുദ്ധ ദൈവമാതാവും യൗസേഫ് പിതാവും നമുക്ക് മാതൃകയാവേണ്ടതാണ്. ഒരമ്മയും മക്കളെ ചൊല്ലി കരയാതിരിക്കുവാൻ ഈ നോമ്പിൽ നമുക്ക് പ്രത്യേകം പ്രാർത്ഥിക്കാം.

ഓരോ ക്രിസ്തുമസും ഒരു പുതിയ പ്രതീക്ഷയാണ്. ദൈവം വീണ്ടും ജനിച്ചിരിക്കുന്നു എന്ന പ്രതീക്ഷ. അവൻ നമ്മിൽ വളരട്ടെ. അതിനുള്ള ആത്മീയ അന്തരീക്ഷം നമ്മുടെ ഉള്ളിൽ സംജാതമാകുവാൻ ഈ 25 നോമ്പിലെ പ്രാർത്ഥനയും നോമ്പും ഉപവാസവും മുഖാന്തിരമായിത്തീരണം. സഭാമക്കൾ ഏവരും വിശ്വാസപൂർവ്വം ഈ യൽദോ നോമ്പ് ആചരിക്കണമെന്ന് നാം സ്നേഹപൂർവ്വം ആവശ്യപ്പെടുന്നു.

ദൈവം അനുഗ്രഹിക്കട്ടെ.

ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ

EDITORIAL

# കുടുംബ സംവേദനം



Home, Sweet Home...

വന്മഴ ചൊരിഞ്ഞു നദികൾ പൊങ്ങി
കാറ്റ് അടിച്ചു ആ വീട്ടിന്മേൽ അലച്ചു.
അതു വീണു; അതിന്റെ വീഴ്ച
വലിയതായിരുന്നു.

- വി. മത്തായി 7:27

'

സംവേദനത്തിൽ 55 ശതമാനവും ശരീര ഭാഷയിൽ വിനിമയം ചെയ്യപ്പെടുന്നു. ശബ്ദത്തിന്റെ ആരോഹണാവരോഹണ ക്രമമായ സ്വരഭേദത്തിൽ 38 ശതമാനവും വാക്കുകൾ കൊണ്ട് ഏഴു ശതമാനവും സംവേദിക്കപ്പെടുന്നു.

- ഡോ. ആൽബർട്ട് മെഹ്‌റാബിയാൻ

* * *

ശ്രദ്ധിച്ചു കേൾക്കുന്നവർ ശണ്ഠ ഉണ്ടാക്കുന്നില്ല.
ശണ്ഠയുണ്ടാക്കുന്നവർ ശ്രദ്ധിച്ചു കേൾക്കുന്നില്ല.
കുറച്ചു സംസാരിക്കുക. കൂടുതൽ കേൾക്കുക...

തമ്മിലുള്ള ആശയ വിനിമയത്തിന്റെ പ്രകൃതം
ദാമ്പത്യം ബന്ധമോ ബന്ധനമോ
ആക്കിത്തീർക്കുന്നതിൽ മുഖ്യ പങ്ക് വഹിക്കുന്നു.

-ഡോ. പി.എം. മാത്യു വെല്ലൂർ

* * *

വ്യക്തിബന്ധങ്ങളുടെ ശൃംഖലയാണ് കുടുംബം. ത്രീത്വൈക സ്നേഹ കൂട്ടായ്മയുടെ ഭൂമിയിലെ ദൃശ്യാവിഷ്ക്കാരമാണ് കുടുംബം. കുടുംബത്തിന്റെ അടിസ്ഥാനം തന്നെ സ്നേഹമാണ്.

- ഫാ.ഡോ. റ്റി.ജെ. ജോഷ്വാ

* * *

'

ബൈബിളിലെ സൃഷ്ടി വിവരണ പ്രകാരം സംവേദനത്തിന്റെ പ്രാരംഭം ദൈവത്തിൽ നിന്നുമാണ്. ദൈവാത്മാവിന്റെ പരിവർത്തനം ആദിമുതലേ ഉണ്ടായിരുന്നു. ആദിയിൽ കേൾക്കപ്പെട്ട വചനം ദൈവികമാണ്. അത് ചലനാത്മകവും ജീവൻ പകരുന്നതുമായിരുന്നു. സംവേദനം താദാത്മ്യപ്പെടലാണ്. പൊരുത്തപ്പെടുന്നതും കൂട്ടായ്മ സൃഷ്ടിക്കുന്നതുമാണ്. വ്യക്തികൾ തമ്മിലുള്ള പൊതുവായ ഐക്യമാണ് സംവേദനം. ആശയ വിനിമയം മാത്രമല്ല, പരസ്പരം പൊരുത്തപ്പെടുന്നതും ഏകീഭവിക്കുന്നതും താദാത്മ്യപ്പെടുന്നതുമായ തലമാണ് ഇതിൽ ഉൾക്കൊള്ളുന്നത്. സംവേദന പ്രക്രിയയിൽ പരസ്പരം മനസ്സിലാക്കുന്നതിന് ഭാഷ മാത്രം പോരാ. സമഗ്രമായ സഹൃദയത്വം ഉണ്ടാകണം. സംവേദനം പരസ്പരം മനസ്സിലാക്കി, പൊരുത്തവും പൊതു ഐക്യവും സൃഷ്ടിക്കുന്ന പ്രക്രിയയാണ്. സന്ദേശം പരസ്പരം സ്വീകരിക്കുവാൻ സഹൃദയരുള്ളപ്പോൾ സംഭവിക്കുന്ന സാമൂഹിക പ്രക്രിയയാണിത്.

അർത്ഥപൂർണ്ണമായ സന്ദേശം ഒരാൾ മറ്റൊരാളിലേക്ക് വിനിമയം ചെയ്യപ്പെടുന്നതും പരസ്പരം മനസ്സിലാക്കുന്നതുമാണ് ഫലപ്രദമായ സംവേദനത്തിന്റെ ഏറ്റവും ചെറിയ തലം. ഇത് വാമൊഴിയായും വരമൊഴിയായും ഭാവമൊഴിയായും പങ്കിടുന്നു. ഇപ്പോൾ നവീന സങ്കേതങ്ങളും മാധ്യമങ്ങളും സംവേദനം ഫലപ്രദമാക്കുന്നതായി അവകാശപ്പെടുന്നു. സമഗ്രമായ സംവേദനത്തിൽ സന്ദേശങ്ങൾ സ്വീകരിക്കുകയും പങ്കിടുകയും മാത്രമല്ല; മനുഷ്യബന്ധങ്ങൾ സൃഷ്ടിക്കുകയും സംരക്ഷിക്കപ്പെടുകയും ചെയ്യുന്നു. അതൊരു അനുഭവമായിതീരുന്നു. വാക്കുകൾക്കും ഭാവങ്ങൾക്കുമപ്പുറം സമ്പൂർണ്ണമായ വ്യക്തിത്വം തന്നെ വിനിമയം ചെയ്യുന്നു.

കുടുംബങ്ങളിൽ ഫലപ്രദമായ സംവേദനത്തിന്റെ അപര്യാപ്തത നിരവധി സങ്കീർണ്ണതകൾ സൃഷ്ടിക്കുന്നു. ആരോഗ്യകരമായ സംവേദനം കുടുംബ ജീവിതത്തെ ആഹ്ലാദകരമാക്കുന്നു. പരസ്പര വിശ്വാസവും ആദരവും സഹാനുഭൂതിയും ശ്രദ്ധയും ഉണ്ടാകണ




## EDITORIAL

മെന്നു മാത്രം. എന്നാൽ കുടുംബങ്ങളിൽ സംഭാഷണവും ആഹ്ലാദകരമായ അനുഭവങ്ങളും വിസ്മൃതമാകുന്നു. മുൻവിധി, കടുത്ത വിമർശനം, ഭീഷണി, പരിഹാസം, ബോധപൂർവ്വമായ മൗനം, സ്വാർത്ഥ ലക്ഷ്യം, സുഖമോഹം എന്നിവ എല്ലാം സംവേദന തടസ്സങ്ങൾ സൃഷ്ടിക്കുന്നു. മുറിപ്പെടുത്തുന്ന വാക്കുകളും പ്രയോഗങ്ങളും കുടുംബ ബന്ധങ്ങളിൽ ആജീവനാന്ത ശത്രുത്വം പ്രദാനം ചെയ്യുന്നു. ഹൃദയപൂർവ്വമായ സംഭാഷണ ശൈലികളും പ്രയോഗ രീതികളും കുടുംബ സംഭാഷണങ്ങളിൽ അന്യമാകുന്നു. കുടുംബങ്ങളിൽ ഭാര്യാഭർത്താക്കന്മാരും മക്കളും തമ്മിലുള്ള നൈസ്സർഗ്ഗികമായ സംഭാഷണങ്ങളും പൊട്ടിച്ചിരികളും നഷ്ടപ്പെടുന്നു. സാമൂഹിക മാധ്യമങ്ങൾ ശക്തിപ്പെട്ടതോടെ ഭവനങ്ങളിൽ വ്യക്തി ബന്ധങ്ങൾ അതിലോലമായി. തുറന്ന സംഭാഷണവും സമീപനവും അകന്നു. ഒറ്റപ്പെട്ട ദ്വീപുകളായി തീർന്നു കുടുംബാംഗങ്ങൾ. വലിയ വീടും ആധുനിക സൗകര്യങ്ങളും അനവധി ഉണ്ടെങ്കിലും നഷ്ടപ്പെടുന്നത് കുടുംബ സംവേദനത്തിന്റെ ഹൃദയതാളമാണ്. കുടുംബത്തിന്റെ അകത്തളങ്ങളിൽ വ്യക്തിബന്ധങ്ങൾ ദൃഢതരമാക്കപ്പെടണം. പരസ്പരം അംഗീകരിക്കുവാനും പൊരുത്തപ്പെടുവാനുമുള്ള സന്മനസ്സും സാഹചര്യവും ഉണ്ടാകണം.

കുടുംബത്തിൽ വിവര വിജ്ഞാന വിനിമയത്തിന്റെ തന്ത്രങ്ങൾ കേന്ദ്രീകരിച്ചുള്ള സംവേദന ശൈലിയല്ല രൂപപ്പെടേണ്ടത്. ഹൃദയത്തിന്റെ ഭാഷയിലുള്ള സംവേദനം വളരണം. ഹൃദയ നൈർമല്യം വെളിപ്പെടുന്ന വാക്കുകളും ഭാവങ്ങളുമാണ് പങ്കിടേണ്ടത്. കുടുംബ സംവേദനത്തിൽ വാക്കുകൾക്കും ഭാവങ്ങൾക്കും തുല്യപ്രാധാന്യം ഉണ്ട്. എന്നാൽ വാക്കുകളെക്കാൾ അതി ശീഘ്രമായി ശരീരഭാഷ (Body Language) സംവേദിക്കപ്പെടും. ഇതിൽ ശാരീരിക ചലനം, ഭാവം, അംഗവിക്ഷേപം, സ്വരഭേദം, ശാരീരികാവസ്ഥ എന്നിവയെല്ലാം ഉൾക്കൊള്ളുന്നു. പങ്കിടുന്ന സന്ദേശത്തിന്റെ അർത്ഥവും വ്യക്തിയുടെ സ്വഭാവവും വിലയിരുത്തപ്പെടുന്നതും ശരീര ഭാഷയുടെ അടിസ്ഥാനത്തിലാണ്. വാക്കുകളുടെ വേഗത, സ്ഥായി, നിശ്വാസങ്ങൾ, വാക്കുകൾക്കിടയിലെ നിശബ്ദത എന്നിവയെല്ലാം പങ്കിടുന്ന സന്ദേശങ്ങൾക്ക് അർത്ഥ വൈവിധ്യം സൃഷ്ടിക്കും. വിവിധ വിചാര വികാരങ്ങൾക്കനുസൃതമായി ശരീരം, ബാഹ്യവും ആന്തരീകവുമായി പ്രതികരിക്കുന്നതാണ് 'ശരീര ഭാഷ'.

ഫലപ്രദമായ സംവേദനത്തിന്റെ പഠവും പഠനവും ആരംഭിക്കേണ്ടത് കുടുംബത്തിലാണ്. വിശുദ്ധവും അനുഗ്രഹീതവുമായ കുടുംബ സംവേദനത്തിന്റെ ഉജ്ജ്വല പാഠശാലയാകണം ഭവനം. അമ്മയാണ് കുടുംബ സംവേദനത്തിലെ ആദ്യഗുരു. ഓരോ വ്യക്തിയേയും ഉത്തമ വിശ്വാസിയും പൗരനുമാക്കി, സ്നേഹത്തിലും നീതിയിലും സാമൂഹിക പ്രതിബദ്ധതയിലും വിശുദ്ധിയോടെ ജീവിക്കുവാനുള്ള സാക്ഷ്യപാഠങ്ങളാണ് കുടുംബ സംവേദനത്തിന്റെ അടിത്തറ. സഭയുടെ ചെറുപതിപ്പുകളായി തീരുന്ന വിശുദ്ധിയുടെ ഗൃഹവിചാരകർ സത്യത്തിന്റെയും നീതിയുടെയും കാരുണ്യത്തിന്റെയും ബോധനം പങ്കിടണം. 'സത്യത്തോടെ സംസാരിക്കുകയും വിനയത്തോടെ ശ്രദ്ധിക്കുകയും നീതിപൂർവ്വം പ്രവർത്തിക്കുകയും' ചെയ്യുന്ന കുടുംബ സംവേദന ശൈലികൾ യാഥാർത്ഥ്യമാകണം.

സാങ്കേതികതയുടെ വളർച്ചയും അതിശീഘ്രമുള്ള പ്രവർത്തന സരണികളും മനുഷ്യബന്ധത്തെ പൊതു സമൂഹത്തിൽ നിന്നും അകറ്റി, ഏകാന്തതയിലേക്ക് ഉൾവലിച്ചു. പുതുസമൂഹം അണുപ്രേക്ഷകരും ഏകാന്തരുമായി 'സ്വന്തം നിലപാടിൽ' മുന്നേറുവാൻ ഇഷ്ടപ്പെടുന്നു. ഫലപ്രദമായി സംരക്ഷിക്കപ്പെടേണ്ട വ്യക്തി ബന്ധങ്ങൾ പോലും തകർത്ത് ഏകാന്തരും ഒറ്റയാന്മാരുമായി തീരുന്നു. പരസ്പരം നേരിട്ടു കാണുവാൻ, സംസാരിക്കുവാൻ, പ്രശ്നങ്ങൾ പങ്കിടുവാൻ, സാന്ത്വന സ്പർശം പകരുവാൻ കഴിയാതെ വിഹ്വലതയിൽ വെന്തുരുകുന്നവർ അനവധിയാണ്. ഭൗതിക മൂല്യങ്ങളോടുള്ള പ്രതിപത്തി, മദ്യ-മയക്കുമരുന്നുകളുടെ അമിത ഉപഭോഗം, വിവിധങ്ങളായ സ്വഭാവ വൈകൃതങ്ങൾ, ടെക്നോളജിയോടുള്ള ആഭിമുഖ്യം, ഉപഭോഗ സംസ്കാരത്തിന്റെ ആസക്തി, ദാമ്പത്യ ബന്ധങ്ങളിലെ അപസ്വരം, കുടുംബങ്ങൾ തമ്മിലുള്ള കലഹം, ശത്രുത, വ്യവഹാരം എന്നിവ എല്ലാം കുടുംബ സംവേദനം വികൃതമാക്കുന്നു. അതിശക്തമായ കുടുംബ നവീകരണ ധ്യാനങ്ങളും കുടുംബ കൗൺസലിങ് പ്രബോധനങ്ങളും വിവിധങ്ങളായ കുടുംബ വിശുദ്ധീകരണ യജ്ഞങ്ങളും ഉണ്ടെങ്കിലും അനവധി കുടുംബങ്ങൾ അനുദിനം തകർന്നു വീഴുകയാണ്.

കുടുംബ സംവേദനത്തിന്റെ തായ്‌വേര് സഹൃദയത്വമാണ്. വാക്കിലും ഭാവത്തിലും ഒരേ ഹൃദയവും ഒരേ മനസുമുള്ള സഹൃദയരേ 'സുമനസ്സ്'രെന്നാണ് ഭാരതീയ ആചാര്യന്മാർ വിശേഷിപ്പിച്ചിരിക്കുന്നത്. കുടുംബ പ്രതിസന്ധിഘട്ടങ്ങളിൽ പ്രാർത്ഥനയ്ക്കൊപ്പം കൗൺസലിംഗും ആവശ്യമെങ്കിൽ വിദഗ്ധ ചികിത്സയും നേടി കുടുംബ സംവേദനം ഫലപ്രദമാക്കണം.

> “ഭവനങ്ങൾ സുമനസുകളുടെ സംഗമമാകണം. സ്നേഹത്തിന്റെയും ശുശ്രൂഷയുടെയും പരിപോഷണവും സത്യത്തിന്റെ സംരക്ഷണവും സാമൂഹിക പ്രതിബദ്ധതയുടെ ദർശനവും നീതിബോധവും സംവേദനങ്ങളിൽ ശക്തിപ്പെടുമ്പോൾ കുടുംബത്തിന്റെ അകവും പുറവും വിശുദ്ധമായിതീരുന്നു.”

**ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ**
ചീഫ് എഡിറ്റർ
karingattilachan@gmail.com

വിശകലനം






# പരമാധികാരിയും പരമാദ്ധ്യക്ഷനും

■ ഫാ. ഡോ. ടി. ഐ. വർഗ്ഗീസ്

**മലങ്കരസഭയിലെ കാതോലിക്കേറ്റ്, മലങ്കര മെത്രാൻ സ്ഥാനവുമായി 1934 മുതൽ ഒന്നിച്ച് ഒരാളിലൂടെ പ്രവർത്തിച്ചുവരുന്നതും പരമോന്നത പദവിയും അധികാരവും വഹിച്ചുവരുന്നതുമാണ്. അവയെല്ലാം മലങ്കര സഭയുടെ കാലാകാലങ്ങളിലെ തെരഞ്ഞെടുപ്പുകളിലും, ഉന്നത അധികാര സമിതികളിലെ തീരുമാനപ്രകാരവും നടപ്പിൽ വന്നിട്ടുള്ളതാണ്. സഭാഭരണഘടനപ്രകാരം കാതോലിക്കായ്ക്ക് തുല്യരാണ് മറ്റുള്ള മേല്പട്ടക്കാർ എന്നുപറയാൻ നിവൃത്തിയില്ല. ഭരണപരമായും അധികാരപരമായും പദവിയിലും സ്ഥാനത്തിലും അത് അതുല്യത നിലനിർത്തുന്നു.**

മലങ്കര ഓർത്തഡോക്സ് സഭയുടെ പരിശുദ്ധ കാതോലിക്കായുടെ പദവിയും അധികാരവും എന്താണെണ് ഹ്രസ്വമായി വിലയിരുത്തുകയാണ് ഈ ലേഖനത്തിൽ:

**1. മലങ്കര സഭയിൽ** ചില പ്രതിസന്ധികൾ നിലവിലിരുന്നപ്പോഴാണ്, 1912–ൽ കാതോലിക്കേറ്റ് സ്ഥാപിതമായത്. ഏകദേശം 2000 വർഷത്തെ സഭാപൈതൃകവും പുരാതനത്വവും, അപ്പോസ്തോലികത്വവുമുള്ള മലങ്കര നസ്രാണികൾക്ക്, പരമാദ്ധ്യക്ഷസ്ഥാനം വഹിക്കുന്ന ഒരാളെ, അതും തങ്ങളുടെ ഇടയിൽ നിന്നുതന്നെ ആവശ്യമാണെന്ന ബോധ്യവും ഉണ്ടായി. ഇന്ന് 'കാതോലിക്കാസ്ഥാനം' മലങ്കരസഭയിൽ സവിശേഷ പരവും ഉത്തരവാദിത്തപരവുമായ സ്ഥാനവും, ബഹുമാനവും അധികാരവും വഹിച്ചുവരുന്നതുമാണ്. പരി. കാതോലിക്കായുടെ പദവിയും അധികാരവും ഭരണഘടനയിലും സമുന്നത കോടതിവിധി ന്യായങ്ങളിലും 1912 നു ശേഷം സുപ്രീം കോടതി വിധി ഉൾപ്പെടെയുള്ള സർവ്വ കോടതിവിധി ന്യായങ്ങളിലും വ്യക്തമാക്കിയിട്ടുണ്ട്. മലങ്കരസഭയിലെ കാതോലിക്കേറ്റ്, മലങ്കര മെത്രാൻ സ്ഥാനവുമായി 1934 മുതൽ ഒന്നിച്ച് ഒരാളിലൂടെ പ്രവർത്തിച്ചുവരുന്നതും പരമോന്നത പദവിയും അധികാരവും വഹിച്ചു വരുന്നതുമാണ്. അവയെല്ലാം മലങ്കര സഭയുടെ കാലാകാലങ്ങളിലെ തെരഞ്ഞെടുപ്പുകളിലും, ഉന്നതാധികാര സമിതികളിലെ തീരുമാനപ്രകാരവും നടപ്പിൽ വന്നിട്ടുള്ളതാണ്. സഭാഭരണഘടനപ്രകാരം കാതോലിക്കായ്ക്ക് തുല്ല്യരാണ് മറ്റുള്ള മേല്പട്ടക്കാർ എന്നുപറയാൻ നിവൃത്തിയില്ല. ഭരണപരമായും അധികാരപരമായും പദവിയിലും സ്ഥാനത്തിലും അത് 'അതുല്യത' നിലനിർത്തുന്നു. ഈ അതുല്യത ഇല്ലെങ്കിൽ അതുവെറും ഒരു മെത്രാപ്പോലീത്തായോ മറ്റു സമാനമോ അസമാനമോ ആയ സ്ഥാനം മാത്രമായി അത് പരിമിതപ്പെടും.

**2. മലങ്കരയിലെ കാതോലിക്കാ** മറ്റേതൊരു സഭയിലെ സഭാ പരമാദ്ധ്യക്ഷനെപ്പോലെ സഭയുടെ പരമോന്നതസ്ഥാനവും അധികാരവും വഹിക്കുന്നു. 'കാതോലിക്കാ' എന്നാൽ 'പാത്രിയർക്കീസ്' എന്നുതന്നെയാണ്. ഉദാഹരണത്തിന്, പൗരസ്ത്യ സുറിയാനി സഭയിൽ ആരംഭിച്ച കാതോലിക്കാസ്ഥാനം താമസിക്കാതെ തന്നെ 'പാത്രിയർക്കീസ്' എന്ന നാമവും ധരിച്ചിരുന്നു. അതുകൊണ്ട് മലങ്കര

ഓർത്തഡോക്സ് സഭാദ്ധ്യക്ഷൻ 'കാതോലിക്കാ' എന്ന 'പാത്രിയർക്കീസ്' തന്നെയാണ്. തത്വത്തിൽ മലങ്കര ഓർത്തഡോക്സ് സഭയുടെ 'മലയാളത്തും മലയാളത്തിനുപുറത്തും' അങ്ങനെ ലോകമെമ്പാടുമുള്ള മലങ്കര ഓർത്തഡോക്സുകാരുടെ പരമാദ്ധ്യക്ഷനായ പാത്രിയർക്കീസാണ് കാതോലിക്കാ.

**3. മലങ്കരസഭയുടെ ചരിത്രം** ആദ്യ 15 നൂറ്റാണ്ടുകളുടേത് അവ്യക്തമെങ്കിലും നാളിതുവരെയും കാണാവുന്നത്, മലങ്കര നസ്രാണിയ്ക്ക് ഒരു സഭാവിജ്ഞാനീയമോ, നിശ്ചിതരൂപമുള്ള സഭാഭരണശൈലിയോ, നേതൃത്വമോ ഇല്ലായിരുന്നു എന്നതാണ്. നസ്രാണികളുടെ പാരമ്പര്യം അവകാശപ്പെടുന്നത് മാർതോമ്മാ ശ്ലീഹാ സഭാകാര്യങ്ങൾ നടത്താൻ വേണ്ടി പകലോമറ്റവും മറ്റുമായ കുടുംബങ്ങളിലുള്ളവരെ നേതൃത്വം നൽകി ക്രമീകരണം ചെയ്തു എന്നാണെങ്കിലും പിന്നീടത് ഒരു അർക്കദിയാക്കോനിൽ ഒതുങ്ങിയ സഭാസ്ഥാനവും ഭരണവുമായി പകലോമറ്റം എന്നു കുടുംബത്തിൽ മാത്രമായി പരിമിതപ്പെട്ട് 'ജാതിക്ക് തലവൻ' അല്ലെങ്കിൽ 'മാർഗ്ഗ തലവൻ' എന്ന രീതിയിലായി. 1653 വരെ 'തദ്ദേശീയ മെത്രാൻ സ്ഥാനം' വളർന്നില്ല. അതു അത്യാവശ്യമായി വന്നപ്പോൾ മേല്പട്ടസ്ഥാനം ലഭ്യമാക്കാൻ വേണ്ട യാതൊരു അനുകൂല സാഹചര്യവും സിദ്ധിച്ചില്ല. ഈ വീർപ്പുമുട്ടിയ സാഹചര്യത്തിലാണല്ലോ 12 പട്ടക്കാർ സമൂഹത്തിന്റെ ആഗ്രഹപ്രകാരം മാർത്തോമ്മാ ഒന്നാമന്റെമേൽ കൈവയ്പ്പു നടത്തിയത്. അതിലൂടെ ഇവിടെ വന്ന മെത്രാന്മാരിലൂടെ മേല്പട്ടസ്ഥാനം നിലനിറുത്തിയതും ഈ സാഹചര്യത്തിലാണ്. അന്ത്യോഖ്യാ പാത്രിയർക്കീസ് ഈ സാഹചര്യത്തിലൂടെ മലങ്കരസഭയെ ക്രമേണ അന്ത്യോഖ്യൻ സഭാപാരമ്പര്യത്തിലാക്കിയെങ്കിലും തന്റെ സമ്പൂർണ്ണ അധീശത്വം അംഗീകരിച്ചുള്ള ഒരു സാഹചര്യത്തിലേക്കു നീക്കാൻ എത്ര പരിശ്രമിച്ചിട്ടും കഴിഞ്ഞില്ല. മലങ്കരസഭയിലെ ചില വിഭാഗങ്ങളെ കാലാകാലങ്ങളിൽ തന്റെ വശത്താക്കി ഈ ഉദ്ദേശ്യം നേടാനും ശ്രമിച്ചു. മലങ്കരസഭ കാലാകാലങ്ങളിൽ അനുഭവിച്ചുവന്നതായ തദ്ദേശീയമായ ആന്തരീക സഭാസ്വാതന്ത്ര്യം വീണ്ടെടുത്ത ഒരു പ്രക്രിയയാണ് കാതോലിക്കേറ്റിൽ കാണുന്നത്. 'കാതോലിക്കേറ്റിലൂടെ' മലങ്കര സഭ അതിന്റെ സ്വാതന്ത്ര്യം സംരക്ഷിച്ച് പാത്രിയർക്കീസിനെ അകറ്റി നിറുത്തുകയും ചെയ്തത് ഒരു നിസ്സാര സംഗതിയല്ല. കാതോലിക്കേറ്റ് സ്വതന്ത്രയായി വളരുന്നു, അതിന്റെ അധികാരങ്ങളിലൂടെയും പദവികളിലൂടെയും കാതോലിക്കേറ്റ് ശക്തിയാർജ്ജിക്കുന്നു. ഇതിനു കാതോലിക്കേറ്റും അതിലെ ജനങ്ങളും, സഭാനേതൃത്വം അലങ്കരിച്ചവരായ അത്മായരും ഇടയന്മാരും സുപ്രധാന പങ്കു വഹിച്ചിട്ടുണ്ട്. **'മലങ്കരയിലെ കാതോലിക്കേറ്റ് വളർന്നുകൊണ്ടാണിരിക്കുന്നത്. അത് വളരുന്തോറും അതിന്റെ പദവിയും അധികാരവും വർദ്ധിച്ചുകൊണ്ടേയിരിക്കും എന്നത് സ്വാഭാവിക പ്രക്രിയ മാത്രമാണ്.'**

മലങ്കരയിലെ കാതോലിക്കായ്ക്കുള്ള പദവിയും അധികാരവും മലങ്കരസഭ കാലാകാലങ്ങളിൽ അംഗീകരിച്ച് നൽകിയിട്ടുള്ളതാണ്, സ്വയമാർജ്ജിച്ചിട്ടുള്ളതല്ല. അതുകൊണ്ട് അവ അംഗീകരിച്ച് വളർത്തി പരിപോഷിപ്പിക്കേണ്ടത് സഭയുടെ ആവശ്യവുമാണ്.

**4. കാതോലിക്കായുടെ പദവിയും** അധികാരവും മൂന്നു പദങ്ങളിൽ സംഗ്രഹിക്കാം. പരി. കാതോലിക്കാ ബാവ മലങ്കരസഭയുടെ സഭാപരവും വൈദികവും ആത്മീകവുമായ അധികാരങ്ങളുടെ പ്രധാന ഭാരവാഹിത്വം വഹിക്കുന്നു. ഭരണഘടന, കോടതിവിധികൾ, നിലവിലുള്ള സഭാസംവിധാനങ്ങൾ എന്നിവയെല്ലാം ഇവയാണു ഉദ്ഘോഷിക്കുന്നത്. മലങ്കര സഭയുടെ തലവൻ 'മലങ്കര മെത്രാനും കാതോലിക്കായുമാണ്'. അദ്ദേഹത്തിനു തുല്യരും സമരുമൊന്നുമില്ല. സഭയിലെ മറ്റുള്ള മേല്പട്ടക്കാരെല്ലാം പരി. സുന്നഹദോസിന്റെയും, സഭാസമിതികളിലെ അംഗങ്ങളുടെയും ആലോചനയോടും അംഗീകാരത്തോടും കൂടിയാണ് സർവ്വകാര്യങ്ങളും കാര്യക്ഷമമാക്കുന്നത്. സഭ ഭരമേല്പിച്ചിട്ടുള്ള ഉത്തരവാദിത്തങ്ങൾ പരി. കാതോലിക്കാ ബാവാ യഥായോഗ്യം നിർവ്വഹിക്കുന്നു.

പരി. കാതോലിക്കാബാവായെ മറ്റുള്ള സഭാധ്യക്ഷൻന്മാരുമായി താരതമ്യപ്പെടുത്തുന്നതിന്റെ പ്രസക്തിയേ ഉദിക്കുന്നില്ല. മുൻഗണനയോ, പിൻഗണനയോ താരതമ്യത്തിൽ പ്രസക്തമല്ല. **മലങ്കര ഓർത്തഡോക്സുകാരെ സംബന്ധിച്ചിടത്തോളം മലങ്കരസഭയുടെ പരമാധികാരിയും പരമാദ്ധ്യക്ഷനും പ. കാതോലിക്കാ ബാവാ മാത്രമാണ്.**

മലങ്കര സഭയുടെ സമ്പൂർണ്ണ ഭരണാധിപതി കാതോലിക്കാ ആയിരിക്കുമ്പോൾ തന്റെ അധീശത്വത്തിലുള്ള മെത്രാന്മാരെ സ്ഥലം മാറ്റാനും വിരമിപ്പിക്കാനും വേണ്ടി ഉചിതമായ നിശ്ചയങ്ങൾ എടുക്കാൻ കാതോലിക്കായ്ക്കും അനുബന്ധ സഭാഭരണ സംവിധാനങ്ങൾക്കും അവകാശവും അധികാരവുമുണ്ട്. അത്ചോദ്യം ചെയ്യാവുന്നതാണെന്ന് തോന്നുന്നില്ല. ചോദ്യം ചെയ്യുന്നത് അയുക്തിയെന്നേപറയാവൂ. കാലത്തിന്റെ ആവശ്യമനുസരിച്ച് സമുചിത തീരുമാനങ്ങളെടുത്ത് പ്രാവർത്തികമാക്കുന്നത് സഭയ്ക്ക് ഗുണം ചെയ്യും. ■

## മെറിറ്റ് ഈവനിംഗ്

**കോട്ടയം:-** മലങ്കര ഓർത്തഡോക്സ് സഭാ അംഗങ്ങളിൽ പത്താം ക്ലാസ് മുതൽ സർവ്വകലാശാലാ തലം വരെയുള്ള പൊതു പരീക്ഷകളിൽ മികച്ച വിജയം നേടിയവരും, കലാ കായിക രംഗങ്ങളിൽ മികവ് തെളിയിച്ചവരും, വിവിധ അവാർഡ് ജേതാക്കളുമായ വ്യക്തികളെ അനുമോദിക്കുന്നതിനും പ്രോത്സാഹിപ്പിക്കുന്നതിനുമായി സഭാ തലത്തിൽ ഒരു മെറിറ്റ് ഈവനിംഗ് സംഘടിപ്പിക്കുന്നു.

എല്ലാ പള്ളികളിൽ നിന്നും എസ്. എസ്. എൽ. സി., ഹയർ സെക്കൻഡറി, തത്തുല്യ പരീക്ഷകൾ എന്നിവയിൽ എല്ലാ വിഷയങ്ങൾക്കും എ+ ഗ്രേഡ് നേടിയവരും, മറ്റ് പരീക്ഷകൾക്ക് മൂന്നാം റാങ്ക് വരെ നേടിയവരും, കലാ-കായിക രംഗങ്ങളിൽ വിജയം വരിച്ചിട്ടുള്ളവരുമായ വ്യക്തികളുടെ വിശദമായ ബയോഡാറ്റ (പൂർണ്ണമായ അഡ്രസ്, പാസ്പോർട്ട് സൈസ് ഫോട്ടോ, ഫോൺ നമ്പർ, ഇ-മെയിൽ എന്നിവ ഉൾപ്പെടെ), വികാരിയുടെ സാക്ഷ്യപത്രം, സർട്ടിഫിക്കറ്റിന്റെ കോപ്പികൾ എന്നിവ സഹിതം

**അസ്സോസിയേഷൻ സെക്രട്ടറി,**
**കാതോലിക്കേറ്റ് ഓഫീസ്,**
**ദേവലോകം,**
**കോട്ടയം -04**

എന്ന വിലാസത്തിൽ **2014 നവംബർ 30-നു മുമ്പായി** അയച്ചു കൊടുക്കണം. ■

## ഓർമ്മ



**പത്തനാപുരം:** മൗണ്ട് താബോർ ദയറായിൽ കബറടങ്ങിയിക്കുന്ന തോമാ മാർ ദീവന്നാസിയോസ് മെത്രാപ്പോലീത്തായുടെ 42-ാമത് ഓർമ്മ ഡിസം. 3-ന്.

# പരുമല തീർത്ഥാടനം: ക്രിസ്തു സാന്നിധ്യം തിരിച്ചറിയണം

## ■ പരിശുദ്ധ കാതോലിക്കാ ബാവാ

ക്രിസ്തുവിനെ അനുഭവിച്ചറിയുവാൻ 'പരുമല തീർത്ഥാടനം' വഴിയൊരുക്കണമെന്ന് പ. ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ പ്രസ്താവിച്ചു.

പരിശുദ്ധ പരുമല തിരുമേനിയുടെ 112-ാം ഓർമ്മപ്പെരുന്നാളിനോടനുബന്ധിച്ചുള്ള തീർത്ഥാടന വാരത്തിന്റെ ഉദ്ഘാടനം നിർവഹിക്കുകയായിരുന്നു അദ്ദേഹം.

'പരുമല തീർത്ഥാടനത്തിന് എത്തുന്നവർ പരുമല തിരുമേനിയുടെ യഥാർത്ഥ പേരുപോലും പറയുന്നില്ല. 'പരുമല' എന്ന ദേശത്തിന്റെ പേരിലാണ് അറിയപ്പെടുന്നത്. സ്വന്തം പേര് എടുത്തുകളഞ്ഞ് ദേശത്തിന്റെ പേര് സ്വീകരിച്ചിരിക്കുന്നു.' വിശ്വാസികൾ പേരിട്ടിരിക്കുന്നതാണ്, 'പരുമല തിരുമേനി' എന്നത്. ആ പേരു വിളിച്ചാണ് ഭക്തജനങ്ങൾ ലോകത്തിന്റെ വിവിധ ഭാഗങ്ങളിൽ നിന്നും വിശ്വാസത്തോടെ എത്തുന്നത്. ആ പേരിൽ ദേശകാല സംസ്കാരങ്ങൾ എല്ലാം ഉൾക്കൊള്ളുന്നു. പരുമല തിരുമേനി ലോകത്തിന്റെ മുഴുവൻ പരിശുദ്ധനാണ്.

ജാതിമതഭേദമെന്യേ പരുമല തിരുമേനിയുടെ സ്നേഹവാത്സല്യങ്ങൾ സ്വീകരിക്കുവാൻ എത്തുന്നത് അനേകരാണ്. പരുമലയിൽ എത്തുന്ന വിശ്വാസികളിൽ പരുമല തിരുമേനിയുടെ നിറ സാന്നിധ്യമാണ് അനുഭവിച്ചറിയുന്നത്.

പരുമലയിൽ എത്തുന്ന ഭക്തർക്ക് യേശു ക്രിസ്തുവിനെ കാണിച്ചുകൊടുക്കുവാൻ കരുത്തും കാമ്പുമുള്ള പരിശുദ്ധനാണ് പരുമല തിരുമേനി. പരുമല തിരുമേനിയുടെ കബറിടത്തിൽ എത്തുന്ന തീർത്ഥാടക സമൂഹത്തിന് ക്രിസ്തുവിനെ അനുഭവിച്ചറിയുവാൻ സംഗതിയാകണം. 'ക്രിസ്തു സാന്നിധ്യം', തീർത്ഥാടനം വഴി തിരിച്ചറിയുവാൻ ജീവിതത്തെ രൂപപ്പെടുത്തണം. - പ. ബാവ പറഞ്ഞു.

പത്തു വയസ്സുള്ളപ്പോഴാണ് കുന്നംകുളത്തു നിന്നു ഞാൻ പരുമലയിൽ എത്തിയത്. പുളിക്കീഴ് മുതൽ നടന്നു. പരുമലയിൽ എത്തി, പമ്പയാറിന്റെ മണൽ പരപ്പിൽ കിടന്നുറങ്ങിയത് ഒരു



അനുഭവമായി ഇന്നും ഓർക്കുന്നു. പരുമല തിരുമേനി ചവുട്ടി നടന്ന മണ്ണിലാണല്ലോ ഞാൻ കിടക്കുന്നത് എന്ന ഓർമ്മ പത്തുവയസുകാരനായ എന്നിൽ പ്രത്യേകമായ ഒരു ചൈതന്യമാണ് സൃഷ്ടിച്ചത്. പരുമലയിലേക്ക് നടന്നു വരുമ്പോൾ പരുമല തിരുമേനിയുടെ ജീവിതത്തേയും ക്രിസ്തുവിനേയും കണ്ടെത്തുവാൻ വിശ്വാസികൾക്ക് കഴിയണമെന്നും പ. ബാവ ഓർമ്മിപ്പിച്ചു.

പരിശുദ്ധ ജീവിതം നയിച്ച് ദൈവത്തോട് ചേർന്നു നടന്ന പരുമല തിരുമേനിയുടെ ജീവിത മാതൃക ഏവരും ഉൾക്കൊള്ളണമെന്ന് മുഖ്യപ്രഭാഷണം നടത്തിയ മനുഷ്യാവകാശ കമ്മീഷൻ ചെയർമാൻ ജസ്റ്റീസ് ബഞ്ചമിൻ കോശി പറഞ്ഞു. മറ്റുള്ളവർക്ക് നന്മ ചെയ്ത് ജീവിതം യാഥാർത്ഥ തീർത്ഥാടനമാക്കി തീർക്കണമെന്നും ജസ്റ്റീസ് ബഞ്ചമിൻ കോശി പ്രസ്താവിച്ചു.

ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് അധ്യക്ഷത വഹിച്ചു. അൽമായ ട്രസ്റ്റി എം.ജി. ജോർജ് മുത്തൂറ്റ്, ആന്റോ ആന്റണി എം.പി., മാത്യു ടി. തോമസ് എം.എൽ.എ., അസോസിയേഷൻ സെക്രട്ടറി ഡോ. ജോർജ് ജോസഫ്, പരുമല സെമിനാരി മാനേജർ ഔഗേൻ റമ്പാൻ, ക്ഷീര കർഷക ക്ഷേമനിധി ബോർഡ് ചെയർമാൻ ജോൺ ജേക്കബ് വള്ളക്കാലി, സിതാറാം ടെക്സ്റ്റൈൽസ് ചെയർമാൻ ജേക്കബ് തോമസ് അരികുപുറം, ബാബു ജോർജ്, ഫാ. ഐപ്പ് പി. സാം, തോമസ് ഉമ്മൻ അരികുപുറം, എ.പി. മാത്യു, പി.ഇ. യോഹന്നാൻ, തങ്കച്ചൻ കൊല്ലമല, ഫാ. അലക്സാണ്ടർ പി. ഡാനിയേൽ എന്നിവർ പ്രസംഗിച്ചു.

പരിശുദ്ധ പരുമല തിരുമേനിയുടെ ഓർമപ്പെരുന്നാളിനു തുടക്കം കുറിച്ച് നടന്ന പ്രദക്ഷിണത്തിൽ പങ്കുചേരാൻ ആയിരങ്ങൾ എത്തി. കൊടിയേറ്റിനോടനുബന്ധിച്ചാണ് പ്രദക്ഷിണം നടന്നത്.

'ആറ്ററികിൽ കുടികൊള്ളും പരുമല പള്ളി തന്നിൽ...' എന്ന ഗാനം പരുമല പള്ളി ഇടവകാംഗങ്ങൾ വഞ്ചിപ്പാട്ടിന്റെ താളത്തിൽ പാടിയാണ് കൊടിയേറ്റിൽ പങ്ക് ചേർന്നത്.

*-Jtk*



ദുബായിലെത്തിയ മലങ്കര ഓർത്തഡോക്സ് സഭ പരമാധ്യക്ഷൻ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ യുഎഇ വൈസ് പ്രസിഡന്റും പ്രധാനമന്ത്രിയും ദുബായ് ഭരണാധികാരിയുമായ ഷെയ്ഖ് മുഹമ്മദ് ബിൻ റാഷി ദ് അൽ മുക്തമിന് ഈദ് ആശംസ നേരുന്നു.



കൊല്ലം പെരിനാട് സെന്റ് തോമസ് പള്ളിയിൽ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ ജന്മശതാബ്ദി ആഘോഷങ്ങളുടെ ഉദ്ഘാടനം മുഖ്യമന്ത്രി ഉമ്മൻചാണ്ടി നിർവഹിക്കുന്നു. ഡോ. സഖറിയാസ് മാർ അപ്രേം, ഡോ. ജോഷ്വാ മാർ നിക്കോദിമോസ്, ഡോ. യുയാക്കിം മാർ കൂറിലോസ്, സഖറിയാസ് മാർ അന്തോനിയോസ്, പി.കെ. ഗുരുദാസൻ എം.എൽ.എ., യാക്കോബ് മാർ ഏലിയാസ്, എൻ.കെ. പ്രേമചന്ദ്രൻ എം..പി. തുടങ്ങിയവർ സമീപം.



കുന്നംകുളം അടുപ്പൂട്ടി സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളിയിലെ ചരിത്ര പ്രസിദ്ധമായ പെരുന്നാൾ ആഘോഷത്തിൽ നിന്നും... *(2014 ഒക്ടോ. 28)*



ഫാ. ഷാലു ലൂക്കോസ്, തിരുമംഗലം

# സമ്യഗ് ദർശനം

**ബു**ദ്ധ സന്യാസിയായ ഒരു ഗുരു തന്റെ ആശ്രമത്തിലെ ഭ്രാന്താലയത്തെപ്പറ്റി ഒരു കഥ പറഞ്ഞു. ശിഷ്യൻമാരോട്.

ഒരു ഭ്രാന്താലയത്തിൽ പുതിയ സൂപ്രണ്ട് വരികയും പഴയ സൂപ്രണ്ട് പിരിഞ്ഞ് പോവുകയും ചെയ്യുന്നു. പഴയ ആൾക്ക് യാത്രയയപ്പ് നൽകാനും പുതിയ ആൾക്ക് വരവേൽപ്പ് നൽകാനുമായി അവർ ഒരു ചടങ്ങ് സംഘടിപ്പിച്ചു. അവർ ശരിക്കും സന്തോഷത്തിലായിരുന്നു.

പഴയ സൂപ്രണ്ടിന് അൽപ്പം ആശ്ചര്യം തോന്നാതിരുന്നില്ല. അദ്ദേഹം ചാർജ്ജെടുക്കുന്ന അവരെ ഇത്ര ആഹ്ലാദവാൻമാരായി കണ്ടിരുന്നില്ല. "എന്താണ് നിങ്ങൾക്ക് ഇത്ര സന്തോഷം"? അയാൾ അവരോട് ചോദിച്ചു.

ആ ഭ്രാന്തൻമാരായ ആളുകൾ പറഞ്ഞു "ഇത് വളരെ നിസ്സാരം താങ്കൾ ഞങ്ങളുടെ കൂട്ടത്തിൽ ഒരുവനായിരുന്നില്ല. പക്ഷെ ഈ മനുഷ്യൻ ഞങ്ങളിലൊരാളെപ്പോലെ കാണപ്പെടുന്നു. പുതിയ സൂപ്രണ്ടിനെ കണ്ടിട്ട് ഞങ്ങളെക്കാൾ കൂടുതൽ ഉൻമാദിയാണെന്ന് തോന്നുന്നു. അത് കൊണ്ടാണ് ഞങ്ങൾ സന്തോഷിക്കുന്നത്. താങ്കളൊരിക്കലും ഞങ്ങളുടെ കൂട്ടത്തിൽപ്പെടാത്ത ഒരാളായിരുന്നു. താങ്കൾ ഒരന്യനായിരുന്നു. പക്ഷെ ഈ മനുഷ്യൻ ഞങ്ങളുടെ കൂട്ടത്തിൽ ഒരു ചങ്ങാതിയായിത്തീരും. ഞങ്ങൾക്ക് അദ്ദേഹത്തെ മനസ്സിലാക്കാനാകും. അദ്ദേഹത്തിന് ഞങ്ങളെയും മനസ്സിലാക്കുവാൻ കഴിയും ".

ഗുരു പറഞ്ഞു "ഭ്രാന്തൻമാരായ ആളുകൾ മറ്റൊരു ഭ്രാന്തനായ ആളോടപ്പമാകുമ്പോൾ സന്തോഷിക്കുന്നു. വിഡ്ഢികൾ മറ്റ് വിഡ്ഢികളോടൊത്ത് ആഹ്ലാദിക്കും, വിഡ്ഢികളോടൊപ്പമാണ് നിങ്ങളെങ്കിൽ വളരെ നല്ലതായി നിങ്ങൾക്ക് അനുഭവപ്പെടും. കാരണം അവർ നിങ്ങളെക്കാൾ ഉപരിയായിരിക്കില്ല, നിങ്ങളുടെ ഈഗോ മുറിപ്പെടുന്നില്ല. എന്നാൽ നിങ്ങളൊരു ബുദ്ധനോടൊപ്പമാണ് ജീവിക്കുന്നതെങ്കിൽ ചില സമയങ്ങളിൽ നിങ്ങൾക്ക് വല്ലാത്ത പ്രയാസം അനുഭവപ്പെടും. കാരണം അദ്ദേഹം നിങ്ങളെക്കാൾ ഉന്നതനാണ്. നിങ്ങൾക്ക് മുറിവേറ്റതായി അനുഭവപ്പെട്ടാൽ ഒന്നുകിൽ നിങ്ങളവിടെ നിന്ന് പലായനം ചെയ്യുകയോ അല്ലെങ്കിൽ അദ്ദേഹത്തെ കൊലപ്പെടുത്തുകയോ ചെയ്യും".

എല്ലാ അനീതിയോടും, അധർമ്മത്തോടും, വിഡ്ഢിത്തങ്ങളോടും ചേർന്ന് പോകുന്നവൻ ആണ് വലിയ അപകടങ്ങളില്ലാതെ രക്ഷപെടുക എന്നാണ് ലോകം ഓർമ്മിപ്പിക്കുന്നത്. അതിനോട് ചേർന്ന് പോകാത്തവൻ. എന്നും വിധിക്കപ്പെടേണ്ടവനും വധിക്കപ്പെടേണ്ടവനും ആണ് എന്നത് എന്നത്തേയും ലോക നിയമമാണ്. നീതിമാനാവുക എന്നത് ആപൽക്കരമാണ്. അനീതി പ്രവർത്തിച്ചിട്ട് യാതൊരു മനസാക്ഷിക്കുത്തുമില്ലാതെ നീതിമാന്റെ പടച്ചട്ടയണിയുന്നതാണ് ബുദ്ധി എന്ന് നാം പഠിച്ചും പഠിപ്പിച്ചും കൊണ്ടിരിക്കുകയാണ്.

E-mail: fr.thirumangalam@gmail.com



# റിബേക്ക: ഇരട്ടകളുടെ മാതാവ്

**വേദഭാഗം: ഉല്പ. 24–27; റോമ 9:10–12**

■ ഫാ. ഡോ. റ്റി. ജെ. ജോഷ്വാ

അബ്രാഹാമ്യ പാരമ്പര്യത്തിൽപ്പെട്ടവളും, അതീവ സുന്ദരിയും, അദ്ധ്വാനശീലയും, ശാലീനത തികഞ്ഞവളും, സേവന സന്നദ്ധതയും ഉത്സാഹവതിയുമായ ഒരു യുവതിയെയാണ് റിബേക്കയിൽ നാം കാണുന്നത്. സ്ത്രീ സഹജമായ ലജ്ജാവിനയം, ആദരവ് എന്നിവ മാത്രമല്ല ഏതു സാഹചര്യത്തെയും നേരിടുവാനുള്ള കഴിവും ധൈര്യവും അവൾക്കുണ്ടായിരുന്നു. എന്നാൽ വിവാഹം കഴിഞ്ഞു ഇരുപതുവർഷങ്ങൾക്കുശേഷം മാതൃത്വപദവിയിൽ എത്തിയപ്പോൾ മുതൽ താളം തെറ്റിയ അനുഭവവും അവസ്ഥയുമായിരുന്നു അവളുടേത്. ദുഃഖത്തോടെ ലോകത്തോട് വിടപറയേണ്ടിവന്നു.

**1. പേരും കുടുംബവും:** റിബേക്ക എന്നപദത്തിന് പല അർത്ഥതലങ്ങളുണ്ട്. കയറിന്റെ അറ്റത്തുള്ള കുരുക്ക്, പശു, കെട്ടിയിട്ടിരിക്കുന്ന കിടാവ് എന്നെല്ലാം അർത്ഥം പറയാം. അബ്രഹാമും ഭാര്യ സാറായും കൽദയരുടെ ദേശമായ ഊരിൽ നിന്നു പുറപ്പെടുമ്പോൾ സഹോദരനായ നാഹോരും കൂടെയുണ്ടായിരുന്നു. ഹാരാനിൽ എത്തിയപ്പോൾ നാഹോർ അവിടെ പാർത്തു. പിതാവ് അവിടെ വച്ചു മരിച്ചു. നാഹോരിന്റെ മകൻ ബെഥവേലിന് ലാബാൻ എന്ന മകനും റിബേക്ക എന്ന മകളുമുണ്ടായി.

അബ്രഹാം യഹോവ "കാണിപ്പാനിരിക്കുന്ന ദേശത്തെക്കു" പോയി. പല പ്രതിസന്ധികളും തരണം ചെയ്യേണ്ടിവന്നു. വാഗ്ദത്ത സന്തതിയായ യിസ്ഹാക്ക് ജനിച്ചപ്പോൾ സാറായുടെ ദുഃഖവും നിരാശയുമെല്ലാം അസ്തമിച്ചു. അബ്രഹാമിനു ഉത്തമയായ ഒരു ഭാര്യയും, യിസഹാക്കിന് വാത്സല്യം ചൊരിഞ്ഞ മാതാവുമാണ് സാറായുടെ വേർപാടിൽ നഷ്ടമായത്. യിസഹാക്ക് വളർന്ന് വിവാഹപ്രായത്തിലെത്തി. എന്നാൽ അവൻ ഒരു ഭാര്യയെ അന്വേഷിക്കയോ, വിവാഹത്തിനു താല്പര്യം കാണിക്കയോ, ചെയ്യാതെ കഴിഞ്ഞു. അവൻ പ്രാർത്ഥനാ തല്പരനായിരുന്നു. വൈകുന്നേരത്ത് ധ്യാനിപ്പാൻ അവൻ വെളിപ്രദേശത്തേക്കുപോയി എന്നു നാം വായിക്കുന്നു (ഉല്പ. 24:63). നാല്പതു വയസ്സുവരെ എത്തിയിട്ടും വിവാഹത്തെപ്പറ്റി ചിന്തിക്കുകയോ അതിനു മുൻകൈ എടുക്കയോ ചെയ്തില്ല. പിതാവായ അബ്രഹാമാണ്, മകന് ഒരു ഭാര്യയെ കണ്ടെത്തണമെന്ന് നിശ്ചയിച്ചത്.

**2. എലയാസാറിന്റെ ദൗത്യം:** വൃദ്ധനായ അബ്രാഹം തന്റെ ദാസന്മാരിൽ ഏറ്റവും വിശ്വസ്തനും, സമർത്ഥനും, ദൈവാശ്രയമുള്ളവനുമായ എലയാസാറിനെ, യിസ്ഹാക്കിനു ഭാര്യയെ തിരഞ്ഞെടുക്കാൻ ചുമതലപ്പെടുത്തി. പക്ഷേ ഒരു വ്യവസ്ഥമാത്രം, അബ്രാഹാമിന്റെ ചാർച്ചക്കാരിൽ നിന്നു മാത്രമേ ഇസഹാക്കിനു ഭാര്യയെ കണ്ടുപിടിക്കാവൂ. കാരണം വംശവിശുദ്ധിയെക്കാൾ വിശ്വാസസംരക്ഷണമാണ് അതിപ്രധാനം. അബ്രഹാമിന്റെ നിർദ്ദേശപ്രകാരം സ്ത്രീധനമായി പൊന്നും വെള്ളിയും മറ്റു ധാരാളം വസ്തുക്കളുമായി എലയാസാർ പുറപ്പെട്ടു. തന്റെ മകനു തക്കതായ ഒരു ഭാര്യയെ കണ്ടെത്തുവാൻ തന്റെ ദാസനെ യഹോവ സഹായിക്കുമെന്ന് അബ്രാഹം വിശ്വസിച്ചു (ഉല്പ. 24:7).

എലയാസാർ ദിവസങ്ങളോളം യാത്രചെയ്ത് നാഹോരിന്റെ നഗരത്തിനു പുറത്തെത്തി. അവിടെ ഒരു കിണർ കണ്ടു. സായാഹ്നസമയത്ത് വെള്ളം കോരുവാൻ സ്ത്രീകൾ വരുന്ന സ്ഥലമാണ്. അങ്ങനെ വരുന്നവരിൽ അനുയോജ്യയായ ഒരുവളെ കാണിച്ചു തരണമേ എന്നു ദൈവത്തോടു പ്രാർത്ഥിച്ചു. ദൈവം വെളിപ്പെടുത്തി

യതനുസരിച്ചു പ്രവർത്തിക്കാൻ തീരുമാനിച്ച നിമിഷം തന്നെ അവന്റെ മുമ്പിൽ കുടവുമായി, അതീവ സുന്ദരിയും, ശാലീനയുമായ റിബേക്കാ കിണറ്റിൽ നിന്നും വെള്ളം നിറച്ചുവന്നു. അവൻ അവളോടു പറഞ്ഞു. നിന്റെ കുടത്തിൽ നിന്നും ദയവായി എനിക്കു കുടിക്കാൻ തരിക. അവൾ സന്തോഷത്തോടെ ആവശ്യത്തിനു വെള്ളം നൽകി. മാത്രമല്ല അവന്റെ പത്തു ഒട്ടകങ്ങൾക്കും കിണറ്റിൽ നിന്നു വെള്ളം കോരി കൊടുത്തു. ഈ സമയമൊക്കെയും എലയാസാർ അവളെ നിരീക്ഷിക്കുന്നുണ്ടായിരുന്നു. സുന്ദരിയും, ആരോഗ്യവതിയും അദ്ധ്വാനശീലമുള്ളവളും, ദാഹജലം പകർന്നുകൊടുക്കാൻ തക്ക സേവനസന്നദ്ധതയുമുള്ളവൾ- ഇവൾ തന്നെയാണ് യിസ്ഹാക്കിനു ഭാര്യയാകേണ്ടവൾ എന്നു എലയാസാർ നിശ്ചയിച്ചു.

താൻ കൊണ്ടുവന്നിരുന്ന ഒരു സ്വർണ്ണമോതിരവും രണ്ടു സ്വർണ്ണവളകളും റിബേക്കായ്ക്കു കൊടുത്തുകൊണ്ടു പറഞ്ഞു: നീ ആരുടെ മകളെന്നു പറയുക. ഞങ്ങൾക്ക് ഇന്നു നിന്റെ ഭവനത്തിൽ കഴിയാൻ ഇടം ലഭിക്കുമോ, എന്നും ചോദിച്ചു. ഉടൻതന്നെ അവൾ ബെഥുവേലിന്റെ മകളാണെന്നും വീട്ടിൽ രാപാർപ്പാൻ സൗകര്യമുണ്ടെന്നും റിബേക്കാ അറിയിച്ചു. അവൾ അത്യധികം സന്തോഷത്തോടെ ഓടി വീട്ടുകാരെ വിവരം അറിയിച്ചു. അവളുടെ കൈകളിലെ ആഭരണങ്ങൾ കണ്ടപ്പോൾ അവർക്കു വിശ്വാസ്യത വർദ്ധിക്കുകയും അവളുടെ സഹോദരനായ ലാബാൻ എലിയാസാറിനെയും പരിവാരത്തെയും സ്വീകരിപ്പാൻ കിണറ്റിനരികത്തേക്കു വരികയും ചെയ്തു. അബ്രഹാമിന്റെ ദാസനായ എലയാസാറിനെ ആദരപൂർവ്വം സ്വീകരിച്ച് വിരുന്നൊരുക്കി. അബ്രഹാമിന്റെ മകനായ യിസ്ഹാക്കിനു റിബേക്കായെ വധുവായി നൽകുമോ ഇല്ലയോ എന്നറിഞ്ഞശേഷമേ ഭക്ഷണത്തിനുള്ളുവെന്ന് എലയാസാർ പറഞ്ഞു. അപ്പോൾ ബെഥൂവേലും മകനും പറഞ്ഞു: ഇത് ദൈവത്തിന്റെ തിരുവിഷ്ടമാണ്. ഇതിന്റെ ഗുണവും ദോഷവും ഞങ്ങൾ അറിയുന്നില്ല. ഇതാ, റിബേക്ക! അവളെ കൂട്ടിക്കൊണ്ട് പൊയ്ക്കോൾക. ദൈവം തിരുമനസ്സായപോലെ അവൾ എന്റെ യജമാനന്റെ മകനും ഭാര്യയായിരിക്കട്ടെ. എലയാസാർ കൊണ്ടുവന്ന ആഭരണങ്ങൾ റിബേക്കയ്ക്കു കൊടുത്തു.

തന്റെ ദൗത്യം ഇത്രയും വേഗത്തിൽ അനുഗ്രഹകരമായി നിവർത്തിച്ചുകൊടുത്തതിൽ എലയാസാർ സന്തോഷിക്കുകയും, കൃതജ്ഞതാപൂർവ്വം ദൈവത്തെ സ്തുതിക്കുകയും ചെയ്തു.

**3. റിബേക്കാ ഭാര്യാപദത്തിൽ:** റിബേക്കായെ ഒരു "അനാഘ്രാണകുസുമം" എന്നുവിശേഷിപ്പിക്കാമായിരുന്നു. അവൾ തന്റെ കന്യകാത്വം അഭംഗുരം കാത്തുസൂക്ഷിച്ചിരുന്നു. യിസ്ഹാക്കിനു ഏറ്റവും യോജിച്ചവൾ തന്നെ. അവൾ പിറ്റേദിവസം തന്നെ എലയാസാറിന്റെ കൂടെ പ്രതിശ്രുതവരന്റെ അടുക്കലേക്കു പോകാൻ സന്നദ്ധയായി. വെളിമ്പ്രദേശത്തു പ്രാർത്ഥിപ്പാനും ധ്യാനിപ്പാനും പോയിരുന്നു. യിസ്ഹാക്കിനെ കണ്ടിട്ട് റിബേക്കാ ഒട്ടകപ്പുറത്തുനിന്നു താഴെയിറങ്ങി. മൂടുപടമണിഞ്ഞ് വിനയാദരവോടെ നിന്നു. എലയാസാർ എല്ലാവിവരങ്ങളും യിസ്ഹാക്കിനോടു പറഞ്ഞു. യിസ്ഹാക്ക് റിബേക്കായെ ഭാര്യയായി സ്വീകരിച്ച് തന്റെ അമ്മയുടെ കൂടാരത്തിലേക്കു കൂട്ടിക്കൊണ്ടുപോയി അനുഗ്രഹം യാചിച്ചു.

യിസ്ഹാക്കും റിബേക്കായും തമ്മിലുള്ള വിവാഹം ഇന്നത്തെ വീക്ഷണത്തിൽ ചില പൊരുത്തക്കേടുകൾ ഉയർത്തുന്നതാണ്. ഒന്നാമത്, അവർ തമ്മിലുള്ള പ്രായവ്യത്യാസം. യിസ്ഹാക്കിന്റെ വയസ്സ് നാല്പത്; റിബേക്കായുടേത് ഇരുപത്. വലിയ അന്തരമുണ്ട്. രണ്ടാമത്, അവർ തമ്മിലുള്ള ബന്ധം. യിസ്ഹാക്കിന്റെ അനന്തരവളുടെ സ്ഥാനമാണ് റിബേക്കായുടേത് (daughter of the first cousin). അന്നത്തെ സാമൂഹ്യവ്യവസ്ഥയിൽ അതു അനുവദനീയമായിരുന്നു. മൂന്നാമത്, യിസ്ഹാക്ക് ഇക്കാര്യത്തിൽ താല്പര്യമൊന്നുമെടുത്തില്ല. അബ്രഹാമാണ് തീരുമാനിക്കുന്നത്. നടപടികൾ കൈക്കൊള്ളുന്നത്. നാലാമത്, അവർ രണ്ടുപേരും ഒരു പരിചയവുമില്ലാത്തവർ, വ്യത്യസ്തദേശങ്ങളിലും സാഹചര്യങ്ങളിലും ജനിച്ചുവളർന്നവർ. ഇങ്ങനെയുള്ള പല പ്രശ്നങ്ങളും അവരുടെ മുമ്പിലുണ്ടായിരുന്നു. അവയൊക്കെ അതിജീവിച്ച് സന്തോഷപൂർവ്വം അവർ മുമ്പോട്ടു നീങ്ങി.

വർഷങ്ങൾ പലതു പിന്നിട്ടു. അവർക്ക് പുത്രഭാഗ്യമുണ്ടായില്ല. ഇരുപതു വർഷം അവർ കാത്തിരുന്നു. യിസ്ഹാക്ക് ഒരു പ്രാർത്ഥനാ മനുഷ്യനായിരുന്നതുകൊണ്ട് വിശ്വാസത്തിൽ ക്ഷീണിക്കുകയോ നിരാശ ബാധിക്കുകയോ ചെയ്യാതെ മുട്ടിപ്പായി യഹോവയോടു പ്രാർത്ഥിച്ചു. യഹോവ അവന്റെ പ്രാർത്ഥന കേട്ടു. അവന്റെ ഭാര്യ റിബേക്കാ ഗർഭം ധരിച്ചു (ഉല്പ. 25:21). ഇരട്ടകളാണ് ഉരുവായത്. തന്മൂലം റിബേക്കായ്ക്ക് വളരെ അസ്വാസ്ഥമുണ്ടായി. ഇരട്ടകൾ ഉള്ളിൽ തിക്കുന്നുണ്ടായിരുന്നു. അപ്പോൾ അവൾ പറഞ്ഞുപോയി, ഇങ്ങനെയായാൽ ഞാൻ എന്തിനു ജീവിക്കുന്നു? നിരന്തര പ്രാർത്ഥനയുടെ ഫലമായി ദൈവം അവൾക്കു വെളിപ്പെടുത്തി. രണ്ടു വംശങ്ങളാണ് നിന്റെ ഉദരത്തിൽ; നിന്നിൽ നിന്നു പിറക്കുന്നവർ, രണ്ടു ജനതകളായി പിരിയും. ഒന്ന് മറ്റതിനേക്കാൾ ശക്തമായിരിക്കും. മൂത്തവൻ ഇളയവനു ദാസ്യവൃത്തിചെയ്യും". മാസം തികഞ്ഞപ്പോൾ അവളുടെ ഉദരത്തിൽ നിന്നും രണ്ടു ശിശുക്കൾ പുറത്തുവന്നു.ആദ്യം പിറന്നവൻ ചെമന്നിരുന്നു. അവന്റെ ശരീരം മുഴുവൻ രോമാവൃതമായിരുന്നു. അവന് ഏശാവ് (ചെമന്നവൻ) എന്നു പേരിട്ടു. ഇളയവൻ പുറത്തുവന്നപ്പോൾ അവൻ മൂത്തവന്റെ കുതികാലിൽ പിടിച്ചിരുന്നു. അവന് യാക്കോബ് (ഉപായി) എന്നുപേരിട്ടു.

**4. പിതാവിന്റെ തെറ്റ് പുത്രനും ആവർത്തിക്കുന്നു:**

ഒരിക്കൽ ആ നാട്ടിൽ കടുത്ത ക്ഷാമം വ്യാപിച്ചു. യിസ്ഹാക്കും കുടുംബവും ഫിലിസ്ത്യരുടെ രാജാവായ അബിമേലേക്കിന്റെ അടുത്തേക്കുപോയി. കർത്തൃനിയോഗപ്രകാരം അവർ ഗെരാറിൽ താമസിച്ചു. റിബേക്കാ അതിസുന്ദരിയായിരുന്നതിനാൽ ആ നാട്ടുകാരോട് റിബേക്കയെ യിസ്ഹാക്കിന്റെ സഹോദരി എന്നാണ് പരിചയപ്പെടുത്തിയിരുന്നത്. യിസ്ഹാക്കിന്റെ ജീവൻ അപായപ്പെട്ടാലോ എന്നുഭയന്നാണ് ഭാര്യ എന്നുപറയാതിരുന്നത്. ഒരു

**കുടംബിനിമാർക്കുണ്ടായിരിക്കേണ്ട ഒരു ഗുണവിശേഷമാണ് അതിഥിസൽക്കാരം എന്നുള്ളത്. എന്നാൽ അവിടെ മിതത്വവും സൂക്ഷ്മതയും പാലിക്കുവാനുണ്ട്. അപരിചിതരെ സ്ത്രീകൾ മാത്രമുള്ളപ്പോൾ ഭവനത്തിൽ സ്വാഗതം ചെയ്തുകൂടാ. അത് ആപൽക്കരമാണ്.**

# സ്നേഹ സ്മരണ

## 18–ാം ഓർമ്മ, (08–11–2014)



## H.H. Baselios Marthoma Mathews I

ആദരാഞ്ജലികൾ അർപ്പിച്ചുകൊണ്ട്

Mathew Alexander Cor-Episcopa Kuttikandathil,
Mrs. Annamma Alexander,
Rachel Ann Mathews,

Washington DC

ദിവസം അബിമേലേക്കു നോക്കുമ്പോൾ യിസ്ഹാക്ക് റിബേക്കയെ ആലിംഗനം ചെയ്യുന്നതുകണ്ടു. രാജാവ് അപ്പോൾ തന്നെ അവരെ വിളിപ്പിച്ചു ചോദിച്ചു. അവൾ നിന്റെ ഭാര്യയായിരിക്കെ നീ എന്തിനാണ് നിന്റെ സഹോദരിയെന്ന് പറഞ്ഞത്? ജനങ്ങളിൽ ആരെങ്കിലും അവളോടൊത്ത് ശയിക്കുകയും അങ്ങനെ വലിയ അപരാധം ഞങ്ങളുടെമേൽ വരുത്തിവയ്ക്കുമായിരുന്നില്ലേ? രാജാവ് അവർക്കു സംരക്ഷണം നൽകി. ഇതേ അടവ് യിസ്ഹാക്കിന്റെ പിതാവായ അബ്രഹാം രണ്ടു പ്രാവശ്യം പ്രയോഗിച്ചതായി അവരെക്കുറിച്ചുള്ള പഠനത്തിൽ നാം കണ്ടതാണ്. മാതാപിതാക്കളുടെ തെറ്റുകൾ പലതും മക്കളിലേക്കും കടന്നെത്തുമെന്നുള്ളതിന്റെ ഒരു ഉദാഹരണമാണിത്.

**6. വഴിതെറ്റിയ മാതൃത്വം :** കുട്ടികൾ രണ്ടുപേരും വളർന്നു. അപ്പോൾ അവരുടെ സ്വഭാവ വ്യത്യാസങ്ങൾ വെളിപ്പെട്ടു. ഏശാവ് വെളിമ്പ്രദേശങ്ങളിൽ വിഹരിക്കാൻ ഇഷ്ടപ്പെട്ടു. ഒരു നല്ല വേട്ടക്കാരനായിത്തീർന്നു. "ഏശാവ് വേട്ടയിൽ സമർത്ഥനും വനസഞ്ചാരിയുമായി വളർന്നു" (ഉല്പ. 25:27). അവന്റെ പിതാവിന് അവനോടു കൂടുതൽ പ്രിയം തോന്നി. കാരണം അവൻ നല്ല വേട്ടയിറച്ചി കൊണ്ടുകൊടുത്തു. എന്നാൽ യാക്കോബു വളരെ ശാന്തനും സൗമ്യനും ആയിരുന്നു. അവൻ 'അടുക്കളക്കോഴിയെപ്പോലെ' വീട്ടിൽ ചുറ്റിപ്പറ്റിനിന്നു. സ്വാഭാവികമായും അവന്റെ അമ്മയ്ക്ക് അവനോടുകൂടുതൽ പ്രിയം തോന്നി. ''റിബേക്കാ യാക്കോബിനെ സ്നേഹിച്ചു" (ഉല്പ. 25:28). പിതാവും മാതാവും ഓരോ മകന്റെയും പക്ഷത്തായി. തികച്ചും ദൗർഭാഗ്യകരമായ ഒരവസ്ഥയാണിത്. എല്ലാകാര്യത്തിലുമെന്നപോലെ മക്കളോടുള്ള ബന്ധത്തിലും പെരുമാറ്റത്തിലും മാതാവും, പിതാവും ഒരുമിച്ചു നിൽക്കേണ്ടവരാണ്. കർത്താവുതന്നെ ചോദിക്കുന്നു: "ഒരു കുടുംബം അതിൽത്തന്നെ ഛിദ്രിച്ചാൽ അത് എങ്ങനെ നിലനിൽക്കും"?.

യിസ്ഹാക്കും റിബേക്കയും പരസ്പരം ഹൃദയങ്ങൾ പകർന്നില്ല. അവർ മക്കളെ പകുത്തെടുത്തു കഴിഞ്ഞിരുന്നു. റിബേക്കായ്ക്കു തന്റെ സ്നേഹനിധിയും ആരാധ്യപുരുഷനുമായിരുന്ന യിസ്ഹാക്കിനോടുള്ള സ്നേഹവും ആദരവും കുറഞ്ഞു ഏതു വിധേനയും യാക്കോബിനു സ്ഥാനമാനങ്ങൾ നേടിക്കൊടുക്കാമെന്ന ചിന്ത മാത്രമായി. യിസ്ഹാക്കിൽ നിന്നു, ഏശാവിൽ നിന്നും മാനസികമായി അവൾ അകന്നു എന്നുതന്നെ പറയാം.

ഏശാവിന്റെ ഭോഷത്വം മൂലം ജ്യേഷ്ഠാവകാശം ഒരു കപ്പ് പായസത്തിനുവേണ്ടി യാക്കോബിനു വിറ്റുകളഞ്ഞു. ഇതെപ്പറ്റി എബ്രായ ലേഖനത്തിൽ പരാമർശിച്ചിരിക്കുന്നതിങ്ങനെ: "ഒരു ഊണിനു ജ്യേഷ്ഠാവകാശം വിറ്റുകളഞ്ഞ ഏശാവിനെപ്പോലെ അഭക്തനോ ആയിത്തീരരുത്" (എബ്രാ. 12:16). ജ്യേഷ്ഠാവകാശത്തിൽ ഉൾപ്പെടുന്നത് മറ്റുസഹോദരന്മാരുടെ മേലുള്ള നേതൃസ്ഥാനം, പിതൃസ്വത്തിന്റെ ഇരട്ടിപങ്ക്, കുടുംബത്തിന്റെ നായകത്വം എന്നിവയാണ് ഈ അവകാശങ്ങളാണ് യാക്കോബ്, ഏശാവിൽ നിന്ന് അപഹരിച്ചത്.

യിസ്ഹാക്കിന്റെ ജീവിതം അവസാനഘട്ടത്തോട് അടുത്തിരുന്നു. അതിനാൽ മൂത്തമകനായ ഏശാവിനെ വിളിച്ച് പറഞ്ഞു. രുചിയുള്ള വേട്ടയിറച്ചി പാകം ചെയ്തു നീ എനിക്കുതരിക. ഞാൻ നിന്നെ അനുഗ്രഹിക്കും. ഈ സംഭാഷണം റിബേക്ക മറഞ്ഞുനിന്നു കേൾക്കുന്നുണ്ടായിരുന്നു. ഏശാവ് കാട്ടിൽ വേട്ടയ്ക്കുപോയപ്പോൾ അവൾ തനിക്കു പ്രിയനായ യാക്കോബിനെ വിളിച്ച് കാര്യം പറഞ്ഞു . അവളുടെ നിർബന്ധത്തിനു വഴങ്ങി യാക്കോബ് തന്റെ ആടുകളിൽ നിന്നും രണ്ടെണ്ണത്തിനെ പിടിച്ച് റിബേക്കയെ ഏല്പിച്ചു. അവൾ അത് യിസഹാക്കിന്റെ അഭീഷ്ട പ്രകാരം രുചികരമായി പാകം ചെയ്തു. അതിനുശേഷം ഏശാവിന്റെ വസ്ത്രങ്ങൾ യാക്കോബിനെ ധരിപ്പിച്ചു. ആട്ടിൻതോൽ കൊണ്ട് അവന്റെ കൈകളും കഴുത്തിലെ മിനുസമുള്ള ഭാഗങ്ങളും മൂടി. പാചകം ചെയ്തു രുചികരമായ ഇറച്ചിയും അപ്പവും അവൾ യാക്കോബിനെ ഏല്പിച്ചു. അന്ധനായ പിതാവിനെ വഞ്ചിച്ച് അനുഗ്രഹം സ്വായത്തമാക്കാൻ മാതാവ് പ്രേരിപ്പിക്കുകയായിരുന്നു. ഭർത്താവിനെ വഞ്ചിക്കുക മാത്രമല്ല, യാക്കോബിനെ കളവു പറയാനും പ്രവർത്തിക്കാനും പഠിപ്പിക്കുകയുമായിരുന്നു. മാത്രമല്ല മൂത്തമകനെ ദ്രോഹിക്കുകയും.ഫലമെന്ത്? സഹോദരങ്ങൾ തമ്മിൽ കടുത്ത വൈരാഗ്യവും ശത്രുതയും വളരുമാറാക്കി.

യാക്കോബിനു നൽകിയ അനുഗ്രഹത്താൽ ഏശാവ് യാക്കോബിനെ വെറുത്തു.അവനെ ഒടുക്കിക്കളയുവാൻ പദ്ധതിയിടുകയും ചെയ്തു. ഏശാവിന് മാതാവിനോടുള്ള വികാരം എന്തായിരിക്കുമെന്ന് ഊഹിച്ചാൽ മതി. ചരിത്രകാരൻ അതുരേഖപ്പെടുത്തിയിട്ടില്ല. ഏശാവിന്റെ പ്രതിക്രിയയിൽ നിന്ന് യാക്കോബിനെ രക്ഷപെടുത്തുവാൻ പദ്ധതി ആവിഷ്ക്കരിക്കുന്നത് അമ്മയാണ്. അവളുടെ സഹോദരനായ ലാബാന്റെ അടുക്കലേക്ക് (ഹാരാനിലേക്ക്) ഓടി രക്ഷപെടുവാൻ നിർദ്ദേശിച്ചു. ജ്യേഷ്ഠന്റെ രോക്ഷം അടങ്ങുന്നതുവരെ അവിടെ താമസിക്കാനും നിർദ്ദേശം നൽകി. മാത്രമല്ല ഏശാവു ചെയ്തതു പോലെ യാക്കോബും സമീപത്തുള്ള ഹിത്യസ്ത്രീകളിൽ ഒരുവളെ വിവാഹം ചെയ്യാതിരിക്കാനും ഈ പലായനം സഹായകമാകുമെന്നു റിബേക്ക കരുതി.

തന്റെ വാത്സല്യ മകൻ യാക്കോബിനെ കാണാതെയാണ് റിബേക്ക കണ്ണടച്ചത്. അവളെ അബ്രഹാമിന്റെയും സാറായുടെ ശവകുടീരത്തിനു സമീപം സംസ്കാരം ചെയ്തു. സന്തോഷത്തോടെ ആരംഭിച്ച ആ കുടുംബജീവിതം ദുരന്തമായി പരിണമിച്ചു. അതിൽ റിബേക്കായുടെ പങ്ക് ഉയർന്നുനിന്നു.

**ഉപസംഹാരം**

നമ്മുടെ വിവാഹകൂദാശയിൽ "റഫ്ക്കയോടിസഹാക്കിനെ വാഴ്ത്തിയ ദൈവം -തൻ ബഹുകൃപയാൽ ഈ ദാസരെ വാഴ്ത്തട്ടെ" എന്നാശംസിക്കുമ്പോൾ അതുപോലെ ദുരന്തപൂർണ്ണമായ ഒരു കുടുംബം ഉണ്ടാകട്ടെ എന്ന ദുർവ്യാഖ്യാനത്തിനു പ്രസക്തിയില്ല. അനുഗ്രഹകരമായി പര്യവസായി ആക്കിയത് അവർതന്നെയാണ്. റിബേക്കായുടെ ജീവിതമാണ് നാം വിചിന്തനം ചെയ്തത്. ആ ജീവിതത്തിൽ നിന്ന് ഉൾക്കൊള്ളേണ്ടതും തിരസ്ക്കരിക്കേണ്ടതുമായ പല പാഠങ്ങളുമുണ്ട്.

**A. ഉൾക്കൊള്ളേണ്ടവ:** 1. വിവാഹത്തിനു മുമ്പുള്ള ജീവിതം നിഷ്ഠയിലും ആത്മസംയമനത്തിലും നയിക്കണം. റിബേക്ക തന്റെ കന്യാകത്വം കാത്തുസൂക്ഷിച്ചവളായിരുന്നു.

2. അലസത ബാധിച്ചു സമയവും കഴിവുകളും പാഴാക്കുന്നവളല്ല. ആടുമാടുകളെ നോക്കുകയും, കിണറ്റിൽ നിന്ന് അവയ്ക്ക് വെള്ളം കോരിക്കൊടുക്കയും ഒക്കെ ചെയ്ത് പ്രവർത്തനനിരതയായിരുന്നു. ശരീരവും മനസ്സും ഉത്തമമായ കാര്യങ്ങളിൽ വ്യാപൃതമാകുന്നത് ജീവിത വിജയത്തിനാവശ്യമാണ്.

*ശേഷം 24-ാം പേജിൽ*



# കാതോലിക്കാ തലവനും മേലധികാരിയും

■ അഡ്വ. മത്തായി മാമ്പള്ളിൽ
(സഭാ മാനേജിംഗ് കമ്മറ്റി അംഗം)

**‘മലങ്കര മെത്രാപ്പോലീത്താ’ എന്ന നിലയിൽ പ. കാതോലിക്കാ ബാവാ മലങ്കര അസോസിയേഷന്റെയും മാനേജിംഗ് കമ്മറ്റിയുടെയും പ്രസിഡന്റും സമുദായ സ്വത്തുക്കളുടെ മെത്രാപ്പോലീത്താ ട്രസ്റ്റിയും ആകുന്നു. മലങ്കരയുള്ള എല്ലാ പള്ളികളും മലങ്കര മെത്രാപ്പോലീത്തായ്ക്കു ഔദ്യോഗികമായി സന്ദർശിക്കാവുന്നതും, ആവശ്യമെന്നു തോന്നിയാൽ ഇടവക മെത്രാപ്പോലീത്തായെ വിവരം അറിയിച്ച് പള്ളി ഇടവകയോഗവും മെത്രാസന ഇടവകയോഗവും വിളിച്ചു കൂട്ടാവുന്നതും ആകുന്നു.**

ഇന്ത്യയുടെ പരമോന്നത നീതിന്യായ പീഠമായ സുപ്രീം കോടതി അംഗീകരിച്ചിട്ടുള്ളതും നിലവിലിരിക്കുന്നതുമായ മലങ്കര ഓർത്തഡോക്സ് സഭയുടെ ഭരണഘടനയിലെ രണ്ടാം വകുപ്പു അനുസരിച്ച് മലങ്കരസഭ മാർത്തോമ്മാശ്ലീഹായാൽ സ്ഥാപിതമായതും പൗരസ്ത്യ ഓർത്തഡോക്സ് സുറിയാനി സഭയിൽ ഉൾപ്പെട്ടതും, പൗരസ്ത്യ ഓർത്തഡോക്സ് സുറിയാനി സഭയുടെ പ്രധാന മേലദ്ധ്യക്ഷൻ കാതോലിക്കായും ആകുന്നു. സഭാ ഭരണഘടനയിൽ സഭയുടെ പ്രധാന മേലദ്ധ്യക്ഷൻ എന്ന പദവി കാതോലിക്കായിൽ നിക്ഷിപ്തമായിരിക്കുന്നതുകൊണ്ട്, ആ സ്ഥാനം വഹിക്കുന്നത് ‘മെത്രാപ്പോലീത്താമാരുടെ തലവനും പ്രധാന മേലദ്ധ്യക്ഷനുമാണ്’.

കാതോലിക്കാ സ്ഥാപനം ഇന്ത്യയിൽ ഉണ്ടാകുന്നതിനു മുമ്പായി, അനേക നൂറ്റാണ്ടുകളായി ഇന്ത്യയിൽ നിലനിന്ന മലങ്കര മെത്രാപ്പോലീത്താ സ്ഥാനത്തിന് – “ആകമാന ഇന്ത്യയുടെ മെത്രാപ്പോലീത്താ, ‘ഇന്ത്യയുടെ കവാടം’ മാർത്തോമാ ശ്ലീഹായുടെ സിംഹാസനാദ്ധ്യക്ഷൻ, ഇന്ത്യയുടെ തലവൻ എന്നീ ഔദ്യോഗിക പദവികൾ ഉണ്ടായിരുന്നു. ഭാരത സഭയുടെ ആദ്ധ്യാത്മിക നേതൃത്വം വഹിച്ചിരുന്നത് ആകമാന ഇന്ത്യയുടെ മെത്രാപ്പോലീത്താ ആയിരുന്ന “മാർതോമ്മാ ശ്ലീഹായുടെ സിംഹാസന അദ്ധ്യക്ഷനായിരുന്നു.”

മലങ്കരസഭയ്ക്ക് അദ്ധ്യക്ഷൻ ഒന്നേയുള്ളൂ. മലങ്കരസഭയുടെ സ്വാധികാരത്തിന്റെ പ്രതീകമാണ് അതിന്റെ സ്വന്തം തലവൻ. ‘ജാതിക്കു തലവൻ’ ജാതിയിൽ തന്നെ ഉണ്ടായിരിക്കുക. “ജാതിക്ക് തലവൻ” എന്ന തത്വം അനേക നൂറ്റാണ്ടുകളായി നാം പരിരക്ഷിക്കുന്ന ഒന്നാണ്. മലങ്കരസഭയുടെ ആത്മീയവ്യക്തിത്വത്തേയും സാമുദായിക നേതൃത്വത്തെയുമാണ് ഇതു കുറിക്കുന്നത്.

മലങ്കരസഭയുടെ ഏകത, അതിന്റെ ഭരണനിയമ ഘടനയുടെ സ്വകീയത, അതിന്റെ അദ്ധ്യക്ഷ പദവിയുടെ സ്വയശീർഷകത എന്നിവ ഇന്ത്യയിൽ മാർത്തോമ്മാ ശ്ലീഹായുടെ പാരമ്പര്യത്തിൽ ബാധകവും പുരാതന ചരിത്രത്തിൽ നിന്നും അനുഭവത്തിൽ നിന്നും ഉരുത്തിരിച്ചെടുത്തതുമാണ്.

സഭാഭരണഘടനയുടെ 5-ാം വകുപ്പ് പ്രകാരം, ബാർ എബ്രായ എഴുതി 1898-ൽ പാരീസിൽ അച്ചടിച്ച ‘ഹൂദായ കാനോനിൽ’ പൗരസ്ത്യ കാതോലിക്കായുടെ പദവിയും പ്രധാന മേലദ്ധ്യക്ഷ സ്ഥാനവും വ്യക്തമാക്കുന്നുണ്ട്. സുപ്രീം കോടതിയിൽ സമർപ്പിച്ചിട്ടുള്ളതും A അക്കം എന്ന പേരിൽഅറിയപ്പെടുന്നതും സുപ്രീം കോടതി 1958 ലെ വിധിയിൽ അംഗീകരിച്ചിട്ടുള്ളതുമായ കാനോൻ ഇതാകുന്നു.

കിഴക്കിന്റെ വലിയ മെത്രാപ്പോലീത്താ കാതോലിക്കോസ് എന്നു വിളിക്കപ്പെടുന്നു. അദ്ദേഹത്തിന് പാത്രിയർക്കീസന്മാരെപ്പോലെ കിഴക്ക് മെത്രാപ്പോലീത്തന്മാരെ വാഴിക്കുന്നതിന് അധികാരമുണ്ടായിരിക്കും. റോമാ സാമ്രാജ്യത്തിനു കിഴക്കുള്ള സഭയുടെ കാതോലിക്കാ, പാത്രിയർക്കീസന്മാരെപ്പോലെ മെത്രാപ്പോലീത്താമാരെ വാഴിക്കുവാൻ അധികാരമുള്ള സഭാധികാരിയാണ്. കാതോലിക്കോസിന് മൂറോൻ

കൂദാശ ചെയ്യുന്നതിനു ഹൂദായകാനോൻ വ്യവസ്ഥകൾ പ്രകാരം അവകാശമുണ്ട്.

കാതോലിക്കാ സിംഹാസന സ്ഥാപനത്തോട് അനുബന്ധിച്ച് രണ്ടു കല്പനകൾ അന്ത്യോഖ്യാ പാത്രിയർക്കീസ് മാർ അബ്ദൽ മശിഹാ പുറപ്പെടുവിച്ചു. ആദ്യത്തെ കല്പനയിൽ കാതോലിക്കോസിനെ വാഴിക്കേണ്ടത് ആവശ്യമാകയാൽ, മാർത്തോമ്മാ ശ്ലീഹായുടെ കിഴക്കിന്റെ സിംഹാസനത്തിലേക്ക് കാതോലിക്കോസിനെ വാഴിച്ചിരിക്കുന്നു എന്നു പ്രഖ്യാപിക്കുന്നു. രണ്ടാമത്തെ കല്പനയിൽ ഒരു കാതോലിക്കായെ വാഴിക്കുന്നതിന് മലങ്കരയുള്ള മേല്പട്ടക്കാർക്ക് അധികാരവും അവകാശവും ഉണ്ടെന്നും അത് ആർക്കും തടയുന്നതിന് അവകാശമില്ലെന്നും പ്രഖ്യാപിച്ചു. 1912-നു മുമ്പ് പാത്രിയർക്കീസിൽ നിക്ഷിപ്തമായിരുന്ന അധികാരങ്ങൾ 1912 മുതൽ കാതോലിക്കോസിൽ നിക്ഷിപ്തമായി തീർന്നു.

മലങ്കരയിൽ കാതോലിക്കാ ആയി ഒരാളെ വാഴിക്കണമെങ്കിൽ, സഭാഭരണഘടന 114 പ്രകാരം ആ സ്ഥാനത്തേയ്ക്ക് മലങ്കര അസോസിയേഷൻ തെരഞ്ഞെടുക്കേണ്ടതും, ആ തെരഞ്ഞെടുപ്പിനെ എപ്പിസ്ക്കോപ്പൽ സിനഡ് അംഗീകരിക്കേണ്ടതും സിനഡ് അദ്ദേഹത്തെ കാതോലിക്കാ ആയി വാഴിക്കേണ്ടതും ആകുന്നു. ഭരണഘടന 97-ാം വകുപ്പ് അനുസരിച്ച് മലങ്കര മെത്രാപ്പോലീത്തായെ, ആ സ്ഥാനത്തേക്ക് അസോസിയേഷൻ തെരഞ്ഞെടുക്കേണ്ടതാകുന്നു. 98-ാം വകുപ്പ് പ്രകാരം, കാതോലിക്കാ, മലങ്കര മെത്രാപ്പോലീത്താ സ്ഥാനം കൂടി വഹിക്കാവുന്നതാകുന്നു. 'മലങ്കര മെത്രാപ്പോലീത്താ' എന്ന നിലയിൽ അദ്ദേഹം അസോസിയേഷന്റെയും മാനേജിംഗ് കമ്മറ്റിയുടെയും പ്രസിഡന്റും സമുദായ സ്വത്തുക്കളുടെ മെത്രാപ്പോലീത്തൻ ട്രസ്റ്റിയും ആകുന്നു. മലങ്കരയുള്ള എല്ലാ പള്ളികളും മലങ്കര മെത്രാപ്പോലീത്തായ്ക്കു ഔദ്യോഗികമായി സന്ദർശിക്കാവുന്നതും, ആവശ്യമെന്നു തോന്നിയാൽ ഇടവക മെത്രാപ്പോലീത്തായെ വിവരം അറിയിച്ച് പള്ളി ഇടവകയോഗവും മെത്രാസന ഇടവകയോഗവും വിളിച്ചു കൂട്ടാവുന്നതും ആകുന്നു. ഭരണമുള്ള മേല്പട്ടക്കാർ അസോസിയേഷന്റെയും (72) മാനേജിംഗ് കമ്മറ്റിയുടെയും (80) വൈസ് പ്രസിഡന്റന്മാരാകുന്നു.

102 മുതൽ 109 വരെയുള്ള വകുപ്പുകളിൻ പ്രകാരം, സഭാഭരണഘടന അംഗീകരിക്കപ്പെടുന്ന എല്ലാ മേല്പട്ടക്കാരും സിനഡിന്റെ അംഗങ്ങളും കാതോലിക്കാ സിനഡിന്റെ പ്രസിഡന്റുമാകുന്നു. സിനഡിന് വൈസ്പ്രസിഡന്റ് എന്ന സ്ഥാനമില്ല. കാതോലിക്കാ സിനഡ് വിളിച്ചു കൂട്ടേണ്ടതും സിനഡിൽ അദ്ധ്യക്ഷം വഹിക്കേണ്ടതുമാകുന്നു. കാതോലിക്കാ ഇല്ലാതെ വരുന്ന അവസരത്തിലോ, കാതോലിക്കായുടെ പേരിൽ പരാതി ഉണ്ടായാൽ അതേപ്പറ്റി ആലോചിക്കുന്നതിന് കാതോലിക്കാ സിനഡ് വിളിച്ചു കൂട്ടാത്ത അവസരത്തിലോ, സീനിയർ മെത്രാപ്പോലീത്താ സിനഡ് വിളിച്ചു കൂട്ടുന്നതും സിനഡിൽ അദ്ധ്യക്ഷം വഹിക്കുന്നതും ആകുന്നു.

ഭരണഘടന 94-ാം വകുപ്പനുസരിച്ച്, മലങ്കരയുടെ ലൗകികവും വൈദികവും ആത്മീയവുമായ ഭരണത്തിന്റെ പ്രധാന ഭാരവാഹിത്വം മലങ്കര മെത്രാപ്പോലീത്തായിൽ നിക്ഷിപ്തമായിരിക്കുന്നു. 66-ാം വകുപ്പനുസരിച്ച്, ഇടവക മെത്രാപ്പോലീത്താമാർ അവരവരുടെ കീഴിലുള്ള ഇടവകകളെ സംബന്ധിച്ചിടത്തോളം മലങ്കര മെത്രാപ്പോലീത്തായുടെ മേൽനോട്ടത്തിൽ ഭരണം നടത്തുന്നു. ഇടവക മെത്രാപ്പോലീത്തായുടെ തീരുമാനത്തിന്മേൽ മലങ്കര മെത്രാപ്പോലീത്തായുടെ അടുക്കൽ അപ്പീൽ ചെയ്യാവുന്നതാകുന്നു (62-ാം വകുപ്പ്). 54-ാം വകുപ്പ് അനുസരിച്ച് ഭദ്രാസനത്തിന് സ്ഥാവര വസ്തുക്കൾ വാങ്ങണമെങ്കിലും വിൽക്കണമെങ്കിലും അന്യാധീനം ചെയ്യുകയോ കടപ്പെടുകയോ ചെയ്യണമെങ്കിലും, മലങ്കര മെത്രാപ്പോലീത്തായുടെ രേഖാമൂലമുള്ള സമ്മതം വേണം.

64-ാം വകുപ്പനുസരിച്ച്, മാനേജിംഗ് കമ്മറ്റിയുടെ ആലോചനയോടും, സിനഡിന്റെ ശുപാർശ അനുസരിച്ചും കാതോലിക്കാ, മെത്രാപ്പോലീത്താമാർക്കു ഇടവക തിരിക്കേണ്ടതാകുന്നു.

സുപ്രീം കോടതിയിൽ നിന്നും 20-06-1995 ലും 25-03-1996 ലും, 05-02-1997-ലും, 28-11-2001-ലും പുറപ്പെടുവിച്ചിട്ടുള്ള വിധികളനുസരിച്ച് മലങ്കരസഭയുടെ എല്ലാ ഇടവകകളും ഭദ്രാസനങ്ങളും സഭ മുഴുവനായും സഭയുടെ 1934 മുതൽ നിലവിലിരിക്കുന്ന ഭരണഘടന പ്രകാരം ഭരിക്കേണ്ടതാകുന്നു. സഭയിലെ എല്ലാ സ്ഥാനികൾക്കും പ്രത്യേകിച്ച് പട്ടക്കാർക്കും, മേല്പട്ടക്കാർക്കും മലങ്കര മെത്രാപ്പോലീത്തായ്ക്കും, കാതോലിക്കായ്ക്കും, ഭരണഘടന ബാധകമാണ്.

സഭാഭരണഘടന പ്രകാരം, മാർത്തോമ്മാ ശ്ലീഹായാൽ സ്ഥാപിതമായ ഓർത്തഡോക്സ് സുറിയാനി സഭയുടെ പ്രധാന മേലദ്ധ്യക്ഷനായ പരിശുദ്ധ കാതോലിക്കാ ബാവാ, പരിശുദ്ധ മാർത്തോമ്മാ ശ്ലീഹായുടെ ഏക പിൻഗാമിയും, മാർത്തോമ്മാ ശ്ലീഹായുടെ ഏക സിംഹാസനത്തിന്റെ അധിപതിയും, ആകമാന ഭാരതീയ ദേശീയ സഭയുടെ മെത്രാപ്പോലീത്തായും, സഭ മുഴുവന്റെയും ലൗകികവും വൈദികവും ആത്മീയവുമായ ഭരണത്തിന്റെ പ്രധാന ഭാരവാഹിത്വം വഹിക്കുന്ന ആളും സഭാ സ്വത്തുക്കളുടെ മുഴുവന്റെയും പ്രധാന ട്രസ്റ്റിയും, രണ്ടു പ്രാവശ്യം പട്ടക്കാരാലും ജനങ്ങളാലും തെരഞ്ഞെടുക്കപ്പെടുന്ന ആളും (ആദ്യം മേല്പട്ടക്കാരനായും, പിന്നീടു മലങ്കര മെത്രാപ്പോലീത്ത-കാതോലിക്കാ ആയും) മലങ്കര അസോസിയേഷന്റെയും സഭാ മാനേജിംഗ് കമ്മറ്റിയുടെയും പരിശുദ്ധ സുന്നഹദോസിന്റെയും പ്രസിഡന്റും കൂടിയായ പൗരസ്ത്യ കാതോലിക്കോസ് മലങ്കര മെത്രാപ്പോലീത്താ, സമന്മാരുടെ മുമ്പനല്ല, പിന്നെയോ അവരുടെ തലവനും മേലധികാരിയും ആകുന്നു. ഇത് ആദിമ കാലം മുതൽ പിതാക്കന്മാർ പഠിപ്പിച്ചിട്ടുള്ളതും ജനങ്ങൾ വിശ്വസിക്കുന്നതുമാകുന്നു. ■

> **പൗരസ്ത്യ കാതോലിക്കോസ് മലങ്കര മെത്രാപ്പോലീത്താ, സമന്മാരുടെ മുമ്പനല്ല, പിന്നെയോ അവരുടെ തലവനും മേലധികാരിയും ആകുന്നു.**

# വി. മാർത്തോമ്മാ ശ്ലീഹാ: ദുക്റോനോ

■ ഫാ. മാത്യു വർഗ്ഗീസ്, അടൂർ

ഭാരതത്തിന്റെ അപ്പോസ്തലനും മലങ്കരസഭാസ്ഥാപകനുമായ കർത്തൃശിഷ്യൻ വി.മാർത്തോമ്മാ ശ്ലീഹായുടെ ദുക്റോനോ പെരുന്നാൾ ജൂലൈ 3-ന്. ഈ പെരുന്നാൾ സംബന്ധിച്ച് പരിശുദ്ധ ശ്ലീഹായുടെ തിരുശേഷിപ്പ് ഉറഹായിലേക്ക് കൊണ്ടുപോയതിന്റെ അനുസ്മരണമാണെന്ന് ഒരു വാദവും ശ്ലീഹായുടെ രക്തസാക്ഷിത്വദിനമാണിതെന്ന മറ്റൊരു വാദവും നിലവിലുണ്ട്. ഇതേ പറ്റിയുള്ള ഒരന്വേഷണമാണ് ഈ ലേഖനത്തിന്റെ ലക്ഷ്യം. ആദ്യനൂറ്റാണ്ടുകളിൽ എന്നായിരുന്നു ഈ പെരുന്നാൾ ആചരിച്ചിരുന്നത് എന്നതിന് ചില തെളിവുകൾ :

### 1. ദുക്റോനോ

മാർത്തോമ്മാശ്ലീഹായുടെ പെരുന്നാളിനെ 'ദുക്റോനോ' എന്ന സുറിയാനി വാക്കിലാണ് ആദ്യകാലം മുതൽ കേരളത്തിൽ അറിയപ്പെട്ടിരുന്നത്. 'തോറാനാ' എന്ന് തദ്ദേശീയമായി ഇതിനെ വിളിച്ചിരുന്നു (ദുക്റാനാ എന്ന പൗരസ്ത്യ സുറിയാനിപദത്തിന്റെ തൽഭവം). 'ദുക്റോനോ' എന്ന സുറിയാനിപദത്തിന് ഓർമ്മ, അനുസ്മരണം (Memmory, Rememberence, Commemoration) എന്നൊക്കെയാണർത്ഥം. അതോടൊപ്പം A memorial prayer, Commemoration especially of the holy dead at the Lords Supper and on special days, hence a saints day, holyday എന്നൊരു വിപുലമായ അർത്ഥവും ഈ വാക്കിനുണ്ട്. (A compendious Syriac Dictionary of J. Payne Smith (ed) Oxford 1903, 86).

വിശുദ്ധന്മാരുടെ മരണദിനത്തെ വിശുദ്ധ കുർബ്ബാനയോടു ചേർന്ന് അനുസ്മരിക്കുന്നതാണ് ദുക്റോനോ. അപ്പോൾ മാർത്തോമ്മാശ്ലീഹായുടെ ദുക്റോനോ എന്നാൽ അദ്ദേഹത്തിന്റെ രക്ത സാക്ഷിത്വത്തിന്റെ പെരുന്നാളാണ്. മറിച്ച് ഒരു തിരുശേഷിപ്പ് മാറ്റത്തിന്റെ അർത്ഥതലങ്ങൾ ഇതിലില്ല.



### 2. പുരാതന വേദവായന കുറിപ്പുകൾ

ഏകദേശം 5-ാം നൂറ്റാണ്ടു മുതൽ പൗരസ്ത്യ - പാശ്ചാത്യ സുറിയാനിസഭകളിൽ ഉപയോഗിച്ചിരുന്ന ആരാധന ക്രമങ്ങളുടെ കൈയെഴുത്തുപ്രതികൾ ഇന്നു ലഭ്യമാണ്. അക്കാലഘട്ടത്തിലെ സുറിയാനി കൈയെഴുത്തുപ്രതികൾ (Manuscripts) ബ്രിട്ടീഷ് മ്യൂസിയത്തിലും, കേംബ്രിഡ്ജ് സർവ്വകലാശാല മ്യൂസിയത്തിലും, വത്തിക്കാൻ മ്യൂസിയത്തിലും സൂക്ഷിച്ചിട്ടുണ്ട്. വില്യം റൈറ്റ് ഇതിനെ കാറ്റലോഗുകളായി പ്രസിദ്ധീകരിച്ചിട്ടുണ്ട്. (A Catalouge of Syriac Manuscripts in the British Museum Acquired since the year 1838, A Catalouge of Syriac Manuscripts Preserved in the Liabrary of the University of Cambridge) അതിൽ വേദവായന കുറിപ്പുകളിൽ മാർത്തോമ്മാശ്ലീഹായുടെ പെരുന്നാൾദിനമായി രേഖപ്പെടുത്തിയിട്ടുള്ളത് തോമൂസ് (ജൂലൈ) 3 എന്നാണ്. ചില ഉദാഹരണങ്ങൾ താഴെ ചേർക്കട്ടെ.

A. British Museum MSS. CCXLVI fol 123.a Estrangela Script. The commemoration of St.Thomas on the 3rd Tomus AD 1074.

B. British Museum MSS. CCXLVIII fol 143.b Nestorian Estrangela, The commemoration of St.Thomas on the 3rd Tomus.

10-ാം നൂറ്റാണ്ടിലെ ഈ കൈയെഴുത്തുകൃതികളിൽ മാർത്തോമ്മാശ്ലീഹായുടെ പെരുന്നാൾ ദിനമായി മറ്റൊരു ദിനം കാണുന്നില്ല.

### 3. പിതാക്കന്മാരുടെ ഭാഷ്യം

നാലാം നൂറ്റാണ്ടിൽ അന്തോക്യായിലെ പാത്രിയർക്കീസായിരുന്ന മാർ സേവേറിയോസിന്റെ 125 പെരുന്നാൾ പ്രഭാഷണങ്ങൾ ലഭ്യമായിട്ടുണ്ട്. സുറിയാനി

ഭാഷയിലുള്ള ഈ പ്രസംഗങ്ങളിൽ 28-ാമത്തെ പ്രഭാഷണം മാർത്തോമ്മാ ശ്ലീഹായുടെ പെരുന്നാളിൽ അദ്ദേഹം നിർവ്വഹിച്ചിരുന്നതാണ്. അത് നിർവ്വഹിച്ചതോ AD 518 ജൂലൈ 3 എന്നാണ് രേഖപ്പെടുത്തിയിരിക്കുന്നത്. (Fr.Dr.B Varghese, 'Saint Peter in west syriac Liturgical Tradition') ലഭ്യമായിരിക്കുന്ന പുരാതന സുറിയാനി പഞ്ചാംഗങ്ങളിലും മാർത്തോമ്മാ ശ്ലീഹായുടെ പെരുന്നാളായി ജൂലൈ 3 ആണ് രേഖപ്പെടുത്തിയിട്ടുള്ളത്.

മാർത്തോമ്മാശ്ലീഹായുടെ തിരുശേഷിപ്പുകൾ ഉറഹായിലേക്ക് മാറ്റപ്പെട്ടു എന്നതിനും തെളിവുകൾ ധാരാളമുണ്ട്. എന്നാൽ ജൂലൈ 3-നാണ് അതു സംഭവിച്ചത് എന്നതിന് ചരിത്രപരമായി തെളിവുകളില്ല. തിരുശേഷിപ്പുകൾ മാറ്റപ്പെട്ട ഉറഹാ (എഡേസാ) യുടെ ദിനവൃത്താന്തത്തിൽ (Chronicon Edessenum XXXVIII) യൗനായ വർഷം 705 ൽ (AD 394) ആഗസ്റ്റ് 22-ന് മാർത്തോമ്മായുടെ തിരുശേഷിപ്പുകൾ എഡേസായിൽ മാർത്തോമ്മാ ശ്ലീഹായുടെ നാമത്തിൽ പ്രതിഷ്ഠിക്കപ്പെട്ട ദേവാലയത്തിൽ ആഘോഷമായി പ്രതിഷ്ഠിക്കപ്പെട്ടു എന്ന് കാണുന്നു. ആ കാലഘട്ടത്തിൽ എഡേസായിലുണ്ടായിരുന്ന സുറിയാനി സഭയുടെ കിന്നരം മാർ അപ്രേമും (AD 363-ൽ മാർ അപ്രേം നിസിബിനിൽ നിന്ന് ഉറഹായിൽ എത്തിച്ചേർന്നു) ഇതു സാക്ഷ്യപ്പെടുത്തുന്നുണ്ട്. തിരുശേഷിപ്പുമാറ്റത്തെ സംബന്ധിച്ചും മാർത്തോമ്മായുടെ പെരുന്നാളിനെ സംബന്ധിച്ചും പാശ്ചാത്യസഭാപിതാവായ ടൂറിനിലെ ഗ്രിഗറി (+593) തിയോഡോറിനെ ഉദ്ധരിച്ച് രേഖപ്പെടുത്തുന്നുണ്ട്. അഞ്ചാം മാസത്തിൽ തോമ്മാശ്ലീഹായുടെ പെരുന്നാൾ കൊണ്ടാടുന്നു എന്ന് അദ്ദേഹം പറയുന്നു. (Fr. Placid, *'South Indian Apostalate of St.Thomas'*, OCP Vol.16 Rome.) അഞ്ചാം മാസം എന്നത് നമ്മുടെ ജൂലൈ ആകുന്നു എന്ന് രേഖപ്പെടുത്തിക്കാണുന്നുണ്ട്. (Z.M. പാറേട്ട്, *മലങ്കര നസ്രാണികൾ* Vol.1 കോട്ടയം) മാർച്ച് 25-ന് ആയിരുന്നു ടൂറിൻ ഉൾപ്പെടെയുള്ള പ്രദേശങ്ങളിൽ പുതുവത്സര ദിനം. (വർഗ്ഗീസ് ജോൺ തോട്ടപ്പുഴ, 'ക്രിസ്ത്വാബ്ദം ഒരാമുഖം', പി.തോമസ്, പിറവം 'മാർത്തോമ്മാ ശ്ലീഹായുടെ ദുക്റാനയും അസ്ഥിമാറ്റവും' വൈഖരി കണ്ടനാട് ഭദ്രാസന പഞ്ചരജത ജൂബിലി സ്മരണിക 2003)

ഒരു പുരാതന പൗരസ്ത്യ സുറിയാനി മാനുസ്ക്രിപ്റ്റിൽ ജൂലൈ 3-ന് തോമ്മാശ്ലീഹാ ഇന്ത്യയിൽ വച്ച് കുന്തമേറ്റതായും വ്യാപാരിയായ കാബിനാൽ (Khabin) ഭൗതികാവശിഷ്ടം ഉറഹായിൽ എത്തിയതായി പ്ലാസിഡച്ചൻ മുൻപറഞ്ഞ ലേഖനത്തിൽ സൂചിപ്പിക്കുന്നുണ്ട് (Syr.MSS.1443). ( A.J. Maclean, *The Catholicos of the East and his people*, London 1892, 350) പാശ്ചാത്യ - പൗരസ്ത്യ സുറിയാനിസഭകൾ എക്കാലവും ജൂലൈ 3-നാണ് തോമാശ്ലീഹായുടെ ഓർമ്മ ആചരിച്ചു പോന്നിരുന്നതെന്ന് പെരുന്നാളുകളെപ്പറ്റി ആധികാരികപഠനം നടത്തിയ ചാൾസ് പൈങ്ങോട്ടും രേഖപ്പെടുത്തുന്നു. പൗരസ്ത്യ സുറിയാനിക്കാരുടെ ഈ ദിവസത്തെ പ്രാർത്ഥനകളിൽ രണ്ടു പ്രാവശ്യം തോമ്മാശ്ലീഹായുടെ വേർപാടിന്റെ ദിവസത്തെപ്പറ്റി പ്രതിപാദിക്കുന്നു. (ചാൾസ് പൈങ്ങോട്ട്, *തിരുനാളുകൾ* OIRS കോട്ടയം, 2008, 362)

കോട്ടയം സീരി സുറിയാനി ഗവേഷണകേന്ദ്രത്തിലെ ലൈബ്രറിയിൽ സൂക്ഷിച്ചിരിക്കുന്ന തൊഴിയൂർസഭയുടെ കാനോനിക നമസ്കാരപ്പുസ്തകത്തിൽ (കൈയെഴുത്ത്) ഉള്ള പഞ്ചാംഗത്തിൽ ജൂലൈ 3 മാർത്തോമ്മാശ്ലീഹായുടെ ഭാരതപ്രവേശന തിരുനാൾ എന്ന് രേഖപ്പെടുത്തിയിട്ടുള്ളതും കൗതുകകരമാണ്.

പാമ്പാക്കുടനിന്നും പ്രസിദ്ധീകരിച്ച, പെരുന്നാളുകളിൽ ഉപയോഗിക്കുവാനുള്ള സുറിയാനി പെങ്കീസ നമസ്കാര പുസ്തകത്തിൽ മാർത്തോമ്മാശ്ലീഹായുടെ പെരുന്നാൾ ദിനമായി ക്രമീകരിച്ചിരിക്കുന്നത് പ.പത്രോസ് പൗലോസ് ശ്ലീഹന്മാരുടെ പെരുന്നാളുകൾക്ക് ശേഷമാണ്. അത് മാത്രമല്ല, തക്സോ അൽ മോർ തോമ്മാശ്ലീഹോ എന്ന മാർത്തോമ്മാശ്ലീഹായുടെ പെരുന്നാളിനുപയോഗിക്കുവാനുള്ള നമസ്ക്കാരത്തിൽ മേൽപ്പറഞ്ഞ മേലെഴുത്തിനു താഴെയായി ഇത് തോമ്മസ് 3 ന് ആഘോഷിക്കുന്നു എന്ന് വ്യക്തമായി രേഖപ്പെടുത്തിയിട്ടുണ്ട്. (പാമ്പാക്കുട നമസ്ക്കാരം *Vol.3, 222)*

ഡിസംബർ 21-ന് മാർത്തോമ്മാശ്ലീഹായുടെ പെരുന്നാൾ ആഘോഷിച്ചു തുടങ്ങുന്നത് പോർച്ചുഗീസുകാരുടെ വരവിനു ശേഷമാണ്. ഇതിനെപ്പറ്റി പ്ലാസിഡച്ചൻ ഇങ്ങനെ രേഖപ്പെടുത്തുന്നു.

## ഡോ. റോസ് വർഗീസ് വൈസ് ചാൻസലർ

**കൊച്ചി:** നാഷണൽ യൂണിവേഴ്സിറ്റി ഓഫ് അഡ്വാൻസ് ലീഗൽ സ്റ്റഡീസ് (നുവാൽസ്) വൈസ് ചാൻസലറായി ഡോ. റോസ് വർഗീസിനെ നിയമിച്ചു. ഡൽഹി ജാമിയ മിലിയ ഇസ്ലാമിയ കേന്ദ്ര സർവകലാശാലയിലെ നിയമ വിഭാഗം പ്രഫസറാണ് തിരുവല്ല സ്വദേശിയായ ഡോ. റോസ്.

1976-ൽ കേരള ഹൈക്കോടതിയിൽ പ്രാക്ടീസ് തുടങ്ങിയ റോസ് വർഗീസ് കുസാറ്റിൽ എൽഎൽഎം പൂർത്തിയാക്കിയ ശേഷം 1985-ൽ ആന്ധ്രയിലെ ഗുണ്ടൂരിൽ എസി കോളജ് ഓഫ് ലോയിൽ അധ്യാപികയായി. 1988-ൽ ബാംഗ്ലൂർ നാഷണൽ ലോ സ്കൂളിന്റെ ആരംഭം മുതൽ അഞ്ചു വർഷം അവിടെ സേവനം. 1994-ൽ ജാമിയ മിലിയ ഇസ്ലാമിയയിൽ അസോസിയേറ്റ് പ്രൊഫസറായി 2008 മുതൽ പ്രൊഫസറായും ഡീനായും പ്രവർത്തിക്കുന്നു. ക്രിമിനൽ ലോ, ക്രിമിനോളജി എന്നിവയിൽ ഗവേഷണം പൂർത്തിയാക്കിയ ഡോ. റോസ്, മാരിടൈം നിയമത്തിലും പ്രാവീണ്യമുണ്ട്.

ഭർത്താവ് ഡോ. രാജൻ വർഗീസ് ഡൽഹി യൂണിവേഴ്സിറ്റി ലോ വിഭാഗത്തിൽ പ്രൊഫസർ. ഡൽഹി നോയിഡ സെന്റ് ഗ്രിഗോറിയോസ് ഇടവകാംഗമാണ്. തിരുവല്ല പുളിക്കീഴ് സ്വദേശി.

## ബൈബിൾ ക്വിസ് വിജയികൾ

(മലങ്കരസഭ, സെപ്റ്റംബർ ലക്കം)

**ഒന്നാം സ്ഥാനം:** മിജിതാ തോമസ്, പുതിയിടത്തു കുഴിയിൽ, കടമറ്റം.

**രണ്ടാം സ്ഥാനം:** സാബു ജോർജ്, കൃപ, ബി. ബ്ലോക്ക്, എരുമത്തല, ആലുവ.

**മൂന്നാം സ്ഥാനം:** കുഞ്ഞൂഞ്ഞമ്മ വർഗീസ്, പറങ്കിമാം വിളയിൽ, കൊട്ടരക്കര

"... Historians and eyewitnesses have recorded that this cross sweated water and blood several times between the 16th and 18th centuries generally on the 18th of December. When the Portuguese discovered this cross amidst the ruins of an ancient church it had stains of blood on it. While the Earth underneath was soaked with blood.

The Catholic Thomas Christians of Malabar even today keep on the 18th December "the feast of the miracle of the stone of St. Thomas at Mylapur or on Adampa mountain'. The feast **was existance** in 1599 as attested to by the synod of Diamper ...'

ഇതിൽ നിന്ന് മൈലാപ്പൂരിലെ കുരിശിൽ സംഭവിച്ച ഒരു അത്ഭുതസംഭവത്തിന്റെ അനുസ്മരണമാണ് പിന്നീട് മാർത്തോമ്മാശ്ലീഹായുടെ ചരമദിനമായി മാറിയത് എന്ന് വ്യക്തം. ചാൾസ് പൈങ്ങോട്ടും ഇതിനെ അടിവരയിട്ട് അംഗീകരിക്കുന്നുണ്ട്. വീണ്ടും 1547 മുതൽ 1566 വരെ ഡിസംബർ 18 മുതൽ 21 വരെയുള്ള തീയതികളിൽ മൈലാപ്പൂരിലെ കുരിശിൽ സംഭവിച്ച അത്ഭുതത്തെ പോർച്ചുഗീസ് മിഷനറിമാർ പോപ്പിന്റെ അനുവാദത്തോടെ പെരുന്നാൾ ആചരണമാക്കിത്തീർത്തിന്റെ ബാക്കിപത്രമാണ് ഇന്നത്തെ ഡിസംബർ 21-ലെ മാർത്തോമ്മാശ്ലീഹായുടെ പെരുന്നാൾ. (Dr.Thomas Anikuzhikattil 'The Feast of Dukhrana'. *Andrews Mekkattu Kunnil (ed) Marthoma Margam, The Ecclesial Heritage of the Saint Thomas Christians,* OIRS, Kottayam 2012, 350-358). ഉദയംപേരൂർ സുന്നഹദോസിനു മുൻപേ ഈ അത്ഭുതത്തെക്കുറിച്ച് മലങ്കരയിൽ അറിവുണ്ടായിരുന്നു. ഡിസംബർ 18 ൽ ഇതിന്റെ അനുസ്മരണം നടത്തുകയും ചെയ്തിരുന്നു. സുറിയാനിക്കാർക്കായി ഉദയംപേരൂർവച്ച് ആർച്ച് ബിഷപ്പ് മേനെസിസ് ഉണ്ടാക്കിയ കലണ്ടറിൽ "ഈ രൂപതയിലെ പതിവ് അനുസരിച്ച് ഡിസംബർ 18 ന് മഹത്വപൂർണ്ണനായ തോമാശ്ലീഹായുടെ കുരിശ് വിയർത്തതിന്റെ തിരുനാൾ" എന്നാണ് ചേർത്തിരിക്കുന്നത്. മേനെസിസ് ഈ അത്ഭുതത്തെ അംഗീകരിച്ച് അതിന്റെ വാർഷികാനുസ്മരണത്തിന് അംഗീകാരം കൊടുത്തതുതന്നെ ഈ അത്ഭുതം ഒരു ചരിത്രവസ്തുതയാണ് എന്നതിലേക്ക് വിരൽചൂണ്ടുന്നു. (ചാൾസ് പൈങ്ങോട്ട് *തിരുനാളുകൾ* OIRS, കോട്ടയം 2008, 375-76) മലങ്കരസഭയിലെ പുരാതന പെരുന്നാൾ പട്ടികകളിലും ധനു 18 മൈലാപ്പൂർ കുരിശിന്റെ വിയർപ്പു തിരുനാൾ എന്നാണ് രേഖപ്പെടുത്തിയിട്ടുള്ളത് (പിറവം, മുളന്തുരുത്തി). ഇതിൽ നിന്ന് ഉദയം പേരൂർസുന്നഹദോസിന്റെയും ആർച്ച് ബിഷപ്പ് മെനസിസിന്റെയും സ്വാധീനത്താലാണ് ദുക്റോനോ പെരുന്നാളിന് മാറ്റങ്ങൾ വന്നതെന്ന് വ്യക്തമാകും.

## ഉപസംഹാരം

വി.ദൈവമാതാവിന്റെ മദ്ധ്യസ്ഥതയിൽ വർഷത്തിൽ പല പ്രാവശ്യം പെരുന്നാളുകൾ ആചരിക്കുന്നു. ഇതു പോലെ ക്രിസ്തുവിൽ നമ്മെ ജനിപ്പിച്ച വി.മാർത്തോമ്മാശ്ലീഹായുടെ പെരുന്നാളുകൾ ആണ്ടിൽ പല പ്രാവശ്യം ആചരിക്കുന്നതിൽ തെറ്റില്ല. എന്നാൽ പുരാതനമായി ആചരിച്ചു വന്നിരുന്ന ശ്ലീഹായുടെ പെരുന്നാളിനെ കരിദിനമെന്നും ആഘോഷ യോഗ്യമല്ലെന്നുമൊക്കെയുള്ള വാദങ്ങൾ ചരിത്രപരമായി നിലനിൽക്കുന്നതല്ല. ആദികാലം മുതൽ ആചരിച്ചുവരുന്ന ശ്ലീഹായുടെ രക്തസാക്ഷിത്വ അനുസ്മരണത്തിന്റെ പാരമ്പര്യം ഉപേക്ഷിക്കാതിരിക്കുന്നതാണ് ഭംഗി എന്നു തോന്നുന്നു. ■




# വിശുദ്ധ ആലയം

■ ഫാ. ഫിലിപ്പ് സി. എബ്രഹാം, ന്യൂയോർക്ക്

യേശുവിന്റെ പരസ്യശുശ്രൂഷയുടെ ഘട്ടത്തിൽ ദൈവാലയ ശുദ്ധീകരണം നിർവ്വഹിച്ചതു സങ്കീർത്തനങ്ങൾ 69:9ന്റെ തിരുവെഴുത്തിന് നിവൃത്തിയായി. യേശു നിർവ്വഹിച്ച ഈ ശുദ്ധീകരണത്തിന് സാമൂഹികമായും രാഷ്ട്രീയമായും ആത്മീയമായും വ്യാപകമായ അർത്ഥതലങ്ങൾ ഉണ്ട്.

ഇന്ന് നമ്മുടെ മിക്കവാറും ദൈവാലയങ്ങൾക്കുള്ളിലും ആരാധനയോടനുബന്ധമായും ആരാധന സമയമല്ലാത്തപ്പോഴും വർദ്ധിച്ചുവരുന്ന ചില അച്ചടക്കലംഘനങ്ങൾ ശ്രദ്ധയിൽപ്പെടുത്തുന്നു. ദൈവനിയോഗ പ്രകാരം അദൃശ്യമായ ദൈവകരങ്ങളുടെ പരിപാലനത്തിൽ മാനുഷീക കരങ്ങളാൽ നിർമ്മിതമാകുന്ന കെട്ടിടം, ("തിരുവായ്കൊണ്ട് അരുൾ ചെയ്തിരിക്കുന്നത് ഇന്ന് കാണുംപോലെ തൃക്കൈ കൊണ്ട് നിവർത്തിച്ചുമിരിക്കുന്നു" 1 രാജാക്കന്മാർ 8:24), പരിശുദ്ധാത്മ പ്രതീകമായ പ. മൂറോൻ തൈലത്താൽ അഭിഷേകം ചെയ്ത് വേർതിരിച്ച് വി. കുർബാന അർപ്പണം നടക്കുന്നതിലൂടെ തിരുസാന്നിദ്ധ്യം നിറഞ്ഞ ദൈവാലയമായി എന്നെന്നേയ്ക്കുമായി പൂർത്തീകരിക്കപ്പെടുകയാണ്. (അടിയൻ ഈ സ്ഥലത്തുവെച്ചു കഴിക്കുന്ന പ്രാർത്ഥന കേൾക്കേണ്ടതിനു നിന്റെ നാമം ഉണ്ടായിരിക്കുമെന്ന് നീ അരുളിചെയ്ത സ്ഥലമായ ഈ ആലയത്തിലേക്ക് രാവും പകലും തൃക്കൺ പാർത്തരുളണമെ' 1 രാജാ. 8:29).

**നമ്മുടെ ദൈവാലയങ്ങൾ** ഗോത്രപിതാവായ യാക്കോബ് ദൈവസാന്നിധ്യം ആവോളം അനുഭവിച്ച



> **ആരാധനാലയം സമ്മേളന നഗർ ആയി കാണുന്ന പ്രവണത മറ്റു മതങ്ങളിലൊന്നും കാണാത്ത ഒരു രീതി ആകുന്നു**

ബഥേൽ ആയി മാറുകയാണ്. തന്റെ വഴിയാത്രയിൽ തനിക്ക് ദൈവദർശനം ലഭിച്ച സ്ഥലത്തേക്കുറിച്ചുള്ള യാക്കോബിന്റെ സാക്ഷ്യം ശ്രദ്ധിക്കുക. "യഹോവ ഈ സ്ഥലത്തുണ്ട് സത്യം ഞാനോ അതറിഞ്ഞില്ല എന്നു പറഞ്ഞു. അവൻ ഭയപ്പെട്ടു. ഈ സ്ഥലം എത്ര ഭയങ്കരം. ഇത് ദൈവത്തിന്റെ ആലയമല്ലാതെ മറ്റൊന്നുമല്ല. ഇത് സ്വർഗ്ഗത്തിന്റെ വാതിൽ തന്നെ എന്ന് പറഞ്ഞു" (ഉല്പത്തി 28:10-14). യാത്രാമദ്ധ്യേ യാക്കോബിനുണ്ടായ ഈ ഭയഭക്തി ബഹുമാനങ്ങളും അച്ചടക്കവും നമ്മുടെ പ. ദൈവാലയങ്ങളിലും നാം കാത്തു പരിപാലിക്കുകയും ഇളം തലമുറയ്ക്ക് പഠിപ്പിച്ചു കൊടുക്കുകയും ചെയ്യേണ്ടത് എത്രയോ ആവശ്യമായിരിക്കുന്നു.

**ഒരു മനുഷ്യായുസ്സിൽ** വാസയോഗ്യമായ ഒരു ഭവനം നിർമ്മിക്കുക എന്നത് ഒരു വലിയ കാര്യമായും ദൈവാനുഗ്രഹമായും നമ്മുടെ പൂർവ്വികർ കരുതിയിരുന്നു. ഒരു ദൈവാലയ നിർമ്മിതിയിൽ ഭാഗഭാക്കുകളാവുക എന്നത് എത്രയോ വലിയ ദൈവാനുഗ്രഹമായും നിയോഗമായും അവർ കണ്ടിരുന്നു. ഇന്നത്തേ പോലെ സാമ്പത്തിക സ്ഥിതി ഇല്ലാതിരുന്ന കാലഘട്ടത്തിൽ 'കല്ല് വെട്ടിയും മണ്ണു ചുമന്നും' അവർ പണിതുയർത്തിയ ദൈവാലയങ്ങളിൽ പലതും ഇന്ന് ദൈവം തന്ന അനുഗ്രഹങ്ങൾക്കനുസരിച്ച് നമ്മൾ മനോഹരങ്ങളായി പുതുക്കി പണിതുയർത്തിയിരിക്കുന്നു എന്നത് ചാരിതാർത്ഥ്യ ജനകമാണ്. എങ്കിലും അവ വെടിപ്പിലും വിശുദ്ധിയിലും സൂക്ഷിക്കുന്നതിലും അതിനുള്ളിലും പരിസരത്തും വി. വേദപുസ്തകം അനുശാസിക്കുന്നത് പോലെയും പിതാക്കന്മാർ പഠിപ്പിക്കുന്നതുപോലെയും പരിപാവനതയും അച്ചടക്കവും സൂക്ഷിക്കുന്നതിലും നാം കുറച്ചുകൂടി ശ്രദ്ധിക്കേണ്ടിയിരിക്കുന്നു. "നിങ്ങൾ എന്റെ ശബത്തുകൾ പ്രമാണിക്കയും എന്റെ വിശുദ്ധമന്ദിരത്തോട് ഭയഭക്തിയുള്ളവരായിരിക്കയും വേണം" (ലേവ്യ. 19:30)

**മലങ്കരസഭയുടെ** ആരാധനാ മണ്ഡലത്തിൽ ആധികാരികതയോടെ മാർഗ്ഗദർശനം നൽകുവാൻ ദൈവം കൃപകൊടുത്ത് അനുഗ്രഹിച്ച ഗുരുശ്രേഷ്ഠനായരുന്നു യൂഹാനോൻ മാർ സേവേറിയോസ് തിരുമേനി. 'ശുശ്രൂഷാ സംവിധാന സഹായി' എന്ന പ്രമാണ ഗ്രന്ഥത്തിന്റെ 131-ാം പേജിൽ 2-ാം ഖണ്ഡികയിൽ തിരുമനസ്സുകൊണ്ട് രേഖപ്പെടുത്തിയിരിക്കുന്നു:

"പള്ളിയകത്ത് പ്രവേശിക്കുമ്പോൾ കുരിശുവരച്ച് തല വണങ്ങിക്കൊണ്ട്" "ബഹുമതിപൂർവ്വം ഞാൻ നിന്റെ ആലയത്തിലേക്ക്... എന്ന പ്രാർത്ഥന ചൊല്ലി പ്രവേശിക്കണം." പള്ളിയിൽ നിൽക്കുന്നവർ ഭിത്തിയിൽ ചാരാതെ നെഞ്ചിൽ കൈകെട്ടിയോ, കൈകൂപ്പിയോ നില്ക്കണം. നമസ്കാരത്തിന്റെയോ വി. കുർബാനയുടെയോ സമയം അല്ലാതിരുന്നാലും പള്ളിയകത്ത് സംസാരം, ചിരി, കൈകൊട്ട് ഇവ പാടില്ല. മീറ്റിംഗുകൾ, പൊതുയോഗങ്ങൾ മുതലായവ നടത്തുവാൻ പള്ളിയകം നിവൃത്തിയുണ്ടെങ്കിൽ ഉപയോഗിക്കരുത്. അതിന് പള്ളി പരിസരത്തിൽ തന്നെ വേറെ സൗകര്യപ്പെടുത്തുകയായിരിക്കും നല്ലത്. പള്ളിയകത്ത് സ്ത്രീ പുരുഷന്മാർ ചെരിപ്പോ, സമാനങ്ങളോ ഭക്തിക്ക് നിരക്കാത്ത വേഷവിധാനങ്ങളോ ഉപയോഗിക്കുന്നത് ഉചിതമല്ല. ഭക്ഷണ പാനീയങ്ങൾ കഴിക്കുകയോ രാപാർക്കുകയോ ഉറങ്ങുകയോ ചെയ്യുന്നതും വിഹിതമല്ല. പള്ളിമുറ്റത്ത് മിതമായ സ്വരത്തിൽ സംസാരിക്കയല്ലാതെ ഒച്ചപ്പാടോ കൂക്കുവിളിയോ ശകാരവർഷങ്ങളോ ഉണ്ടാകുന്നതും ശരിയല്ല".

**ഈ വിലപ്പെട്ട മാർഗ്ഗദർശനങ്ങളിൽ** നിന്ന് നാം അന്യമായിപ്പോയിട്ടുള്ള വയ്ക്ക് തിരുത്തലുകളിൽ വന്നിരുന്നെങ്കിൽ എന്ന് ആശിച്ചുപോകുന്നു. നമ്മുടെ പൂർവ്വീകർ അനുഭവിച്ചറിഞ്ഞ് നമുക്ക് കാട്ടിത്തന്നിട്ടുള്ള നല്ല കാര്യങ്ങൾ നാം തിരിച്ചറിയണം. പുരാതന ദൈവാലയങ്ങളുടെ വലിയ വാതിലിനുള്ളിലായി തലവണക്കി കയറതക്കവിധമുള്ള ഒരു ചെറിയ വാതിലുണ്ടായിരുന്നതും നാം ഓർക്കുമല്ലോ. പള്ളിപ്പറമ്പിന്റെ പ്രധാന കവാടത്തിങ്കൽ ഒരു കുരിശടിയും കാണും, ഭണ്ഡാര വരുമാനമായിരുന്നില്ല ഇതിന്റെ പ്രഥമലക്ഷ്യം. (സഭാ പ്രസംഗി 5:1 : "ദൈവാലയത്തിലേക്കു പോകുമ്പോൾ കാൽ സൂക്ഷിക്കുക") പിന്നെയോ ഉറച്ച സംസാരം അടക്കി, പുരുഷന്മാർ മുണ്ടിന്റെ മടക്കികുത്ത് അഴിച്ചിട്ട് സ്ത്രീകൾ തലയിൽ തുണിയിട്ട് ഭയഭക്തിയോടെ കയറുവാനുള്ള പ്രചോദനം ആയിരുന്നു. പള്ളിയകത്ത് ആരാധന സമയമല്ലാത്തപ്പോഴും പരിപൂർണ്ണ നിശബ്ധത പാലിച്ച് ഹന്നായെപ്പോലെ (2 സാമുവേൽ 1:13) ദൈവസന്നിധിയിൽ ഹൃദയം പകരുകയായിരുന്നു അവർ ചെയ്തിരുന്നത്. ദൈവിക സിംഹാസന സന്നിധിയിലാണ് വന്നണഞ്ഞിരിക്കുന്നതെന്നും അത് ദൈവകൃപയാൽ മാത്രമാണ് സാധിച്ചിരിക്കുന്നതെന്നുമുള്ള ബോധ്യം അവർക്കുണ്ടായിരുന്നു. "ഞാനോ നിന്റെ കൃപയുടെ ബഹുത്വത്താൽ നിന്റെ ആലയത്തിലേക്ക് ചെന്ന് നിന്റെ വിശുദ്ധ മന്ദിരത്തിന് നേരെ നിങ്കലുള്ള ഭക്തിയോടെ ആരാധിക്കും." (സങ്കീ. 5:7). പള്ളി പരിസരത്തുകൂടെയോ അകത്തുകൂടെയോ ത്രോണോസിന് കുറുകയോ കടന്നുപോകുമ്പോൾ തലവണങ്ങാതെ പോകുമായിരുന്നില്ല.

എന്നാൽ ഇന്ന് ഈ നല്ല പാരമ്പര്യങ്ങൾ നാമാവശേഷമായികൊണ്ടിരിക്കുന്നു. ആരാധന ഒരു സമയബന്ധിത പരിപാടിയാക്കി മാറ്റിയിരിക്കുന്നു. വിശേഷപ്പെട്ട പെരുനാളുകളിൽ പോലും അതിനുശേഷം നടക്കുന്ന ചില സാമൂഹികമോ, സാംസ്ക്കാരികമോ, സാഹിത്യപരവുമോ ആയ ചടങ്ങുകളുടെ ഒരു മേമ്പൊടിയായി മാത്രം ആരാധന ലഘൂകരിക്കപ്പെട്ടു പോകുന്നില്ലേ? മഹോന്നതനായ ദൈവത്തെ സ്തുതിച്ച്, തന്നാൽ വിശുദ്ധീകരണം പ്രാപിക്കുവാനുള്ള ലക്ഷ്യത്തോടെ പ.

ദൈവാലയത്തിൽ കൂടിവരുന്ന നമ്മൾ ദൈവാരാധനയിൽ മുഷിപ്പും സ്വയകേന്ദ്രീകൃത ആരാധനയിൽ മതിപ്പും കണ്ടെത്തി, നെഞ്ചത്തടിക്കുന്നതിനു പകരം കൈയ്യടിച്ചും അച്ചടക്കത്തിനു പകരം അട്ടഹസിച്ചും ദൈവാലയത്തിൽ നിന്നും പോകുന്ന കാഴ്ചയാണ് കണ്ടു വരുന്നത്. ഇടവക പള്ളികളിൽ മാത്രമല്ല ഉത്തമ നടപടികൾക്ക് മാതൃക കാട്ടി കൊടുക്കേണ്ട ചില പ്രധാന കേന്ദ്രങ്ങളിലെ കൂടിവരവുകളിൽ പോലും ഇന്ന് കാണുവാൻ കഴിയുന്നതും. ആരാധനാലയം സമ്മേളന നഗർ ആയി കാണുന്ന പ്രവണത മറ്റു മതങ്ങളിലൊന്നും കാണാത്ത ഒരു രീതി ആകുന്നു എന്നതും പുനർവിചിന്തനത്തിലേക്ക് നമ്മെ നയിക്കട്ടെ എന്ന് പ്രത്യാശിക്കുന്നു.

**അനേകരുടെ ആത്മീയ ഗുരുവും** വഴികാട്ടിയുമായി ഭക്തിവിരുദ്ധ വാസനകൾക്കെതിരായി ശക്തമായി പ്രതികരിക്കുകയും തിരുത്തുകയും ചെയ്തിരുന്ന അഭിവന്ദ്യ ഗീവർഗീസ് മാർ ഈവാനിയോസ് തിരുമനസുകൊണ്ട് കൈയ്യടിച്ച് ആഘോഷം നടത്തുന്നവരെ നോക്കി 'പള്ളി, നെഞ്ചത്തടിച്ച് പ്രാർത്ഥിക്കുവാനുള്ള സ്ഥലമാണ്' എന്ന് പറഞ്ഞു കൊടുക്കുന്ന ചിത്രം ഇന്നും മായാതെ നില്ക്കുന്നു.

പ. മദ്ബഹായിൽ കയറുന്നതിനും ഇറങ്ങുന്നതിനും കുറുകെ കടക്കുന്നതിനു ഒക്കെയുള്ള ചില നിബന്ധനകൾ ശ്രദ്ധയോടെ പാലിക്കേണ്ടവയാണ്. വി. ത്രോണോസിന് പുറം തിരിഞ്ഞിരിക്കുക, ത്രോണോസിന്റെ പുറകിലും വി. മദ്ബഹായുടെ ഭിത്തികളിലും ചാരിഇരിക്കുക. ആരാധനപരമായവ അല്ലാത്ത വസ്തുക്കൾ (cell phone, Bags) കൊണ്ടുവരിക. പ. ത്രോണോസിന്മേൽ അനാവശ്യമായ സാധനങ്ങൾ വച്ച് തരം താഴ്ത്തുക. ഇവ എല്ലാം നാം ഒഴിവാക്കേണ്ടതാണ്.

**പൗരസ്ത്യ പാരമ്പര്യമുള്ളവരായ** നമ്മൾ ഭവനങ്ങളിലും ദൈവലയങ്ങളിലും ഏതൊരാധനയിലും, രാജാധിരാജനായ ദൈവത്തിന്റെ മുമ്പാകെയുള്ള ആദരവും ഭയഭക്തി ബഹുമാനവും നമിത്തം നിന്നുകൊണ്ടാണ് ആരാധിക്കേണ്ടത്. വാർദ്ധക്യത്തിലും ക്ഷീണത്തിലും രോഗത്തിലുമുള്ളവർക്ക് ഇത് കർശനമായി പാലിക്കുവാൻ നിർവാഹമില്ലാതെ വന്നേക്കാമെങ്കിലും നാം ഒരിക്കലും അലസരായും അലക്ഷ്യരായും ആരാധന നടത്തുവാൻ ഇടയാകരുത്. കാരണം ത്രിത്വ സ്തുതിയോടെ നാം ആരംഭിക്കുന്ന ആരാധന, സ്വർഗ്ഗത്തിൽ ഇളവില്ലാതെ നടക്കുന്ന മാലാഖമാരുടെ ആരാധനയോട് നമ്മെ ബന്ധിപ്പിക്കുകയാണ്. ത്രിത്വ സ്തുതി ആരാധനയുടെ അഭിവാജ്യ ഘടകമായതിനാൽ പട്ടക്കാരുടെ സാന്നിധ്യത്തിലുള്ള ആരാധനയിൽ അവ ഒഴിവാക്കിക്കൂടാത്തതാകുന്നു.

അറിഞ്ഞോ അറിയാതെയോ നമ്മിൽ നഷ്ടമായികൊണ്ടിരിക്കുന്നതും നമ്മുടെ പിതാക്കന്മാർ പരിപാവനമായി ഏല്പിച്ചു തന്നിട്ടുള്ളതുമായ പാരമ്പര്യങ്ങളെ അതിന്റെ മഹത്വത്തിൽ നിലനിർത്തുവാനും തലമുറയ്ക്ക് കൈമാറുവാനും കഴിയണം. ■



മർത്തമറിയം സമാജത്തിന്റെ ആഗോള സമ്മേളനം ചെന്നൈയിൽ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ ഉദ്ഘാടനം ചെയ്തപ്പോൾ. ഫാ. മാത്യു വർഗീസ് പുളിമൂട്ടിൽ, ഡോ. ഗീവർഗീസ് മാർ ദീയസ്ക്കോറോസ് മെത്രാപ്പോലീത്താ, ചലച്ചിത്രതാരം ശാരദ, പ്രൊഫ. മേരി മാത്യു, ഫാ. ജിജി മാത്യു പുല്ലുകാട്.

## ഡൽഹി ആഞ്ചൽ കേന്ദ്രം

**ന്യൂഡൽഹി:** ഗ്രീഗോറിയോസ് ചാരിറ്റബിൾ ട്രസ്റ്റിന്റെ നേതൃത്വത്തിൽ മാനസിക വെല്ലുവിളി നേരിടുന്നവർക്കായി നിർമ്മിച്ച ആഞ്ചൽ കേന്ദ്രം സുപ്രീം കോടതി ജസ്റ്റീസ് കുര്യൻ ജോസഫ് ഉദ്ഘാടനം ചെയ്തു.

ബാംഗ്ലൂർ ഭദ്രാസനാധിപൻ ഡോ. എബ്രഹാം മാർ സെറാഫിം മെത്രാപ്പോലീത്ത അധ്യക്ഷത വഹിച്ചു. ആഞ്ചൽ കേന്ദ്രത്തിന്റെ കൂദാശ ഡോ. യൂഹാനോൻ മാർ ദിമെത്രയോസ് മെത്രാപ്പോലീത്ത നിർവ്വഹിച്ചു. രാജീവ് ശർമ്മ, ജിജി തോംസൺ ഐ.എ.എസ്., ഫാ. ജോജി കുര്യൻ തോമസ്, ഇ. കെ. കോരുത് എന്നിവർ പ്രസംഗിച്ചു.

ആൺ-പെൺ ഭേദമെന്യേ 21 വയസ്സുള്ള മാനസിക വെല്ലുവിളി നേരിടുന്നവർക്കാണ് ആഞ്ചൽ കേന്ദ്രം. യാത്ര, ഭക്ഷണം, പഠനം എന്നിവയെല്ലാം സൗജന്യമാണ്. ഡിസംബർ ഒന്നു മുതൽ കേന്ദ്രം പ്രവർത്തനം ആരംഭിക്കും.

## റാങ്ക്



**കോട്ടയം:-** പ്രസ്സ് ക്ലബ്ബ് ഫോട്ടോ ജേർണലിസം പരീക്ഷയിൽ മൂന്നാം റാങ്ക് നേടിയ സിബിൻ മാത്യു. കോട്ടയം ചെറിയ പള്ളി ഇടവകാംഗം.

## വിജയി



എം.എസ്.സി. നേഴ്സിംഗ് പരീക്ഷയിൽ ഒന്നാം സ്ഥാനം നേടിയ ബ്ലസ്സി ലാലി ചാക്കോ. കൊച്ചി അമൃത കോളേജ് ഓഫ് നേഴ്സിംഗ് വിദ്യാർത്ഥിനിയും പോരുവഴി മാർ ബസേലിയോസ് ഗ്രീഗോറിയോസ് ഓർത്തഡോക്സ് പള്ളി ഇടവകാംഗവുമാണ്.

പ്രൊഫ. ലീലാമ്മ ജോൺ, കോഴഞ്ചേരി

# ഹരിത കാണ്ഡം

മുപ്പത്തിമൂന്നു് വർഷത്തെ ഭൗമിക ജീവിതം. തിരുപ്പിറവിയുടെ നാളുകൾ മുതൽ ശ്രദ്ധിക്കുക. പിറന്നു വീഴാൻ ഇടം കൊടുക്കാതെ സത്രങ്ങളായ സത്രങ്ങളൊക്കെ വാതിൽ കൊട്ടി അടച്ചപ്പോൾ പച്ചപുല്ലു വിരിച്ചിട്ടിരുന്ന കല്ലടാവല്ലേ ഉണ്ണിയുടെ മേൽ കനിവു കാട്ടിയത്. ഇടയന്മാരും വിദ്വാന്മാരും ഈ അത്ഭുത ശിശുവിനെ കണ്ടു വണങ്ങിയത് പച്ചപ്പുല്ലിന്റെ പശ്ചാത്തലത്തിലാണ്. 33 വർഷത്തെ ജീവിതം. മരണം, അതും വൃക്ഷത്തിൻമേൽ. പുൽനാമ്പിൽ നിന്ന് വൃക്ഷക്കൊമ്പുകളോട് ഇടപെടുന്ന ഒരു തച്ചനായിരുന്നു വളർത്തുപിതാവ്. ഇവൻ ആ തച്ചന്റെ മകനല്ലയോ? പിന്നെ എവിടെ നിന്ന് ഈ വിവേകവും അറിവും എന്നാശ്ചര്യപ്പെടുന്ന യഹൂദ വർഗ്ഗത്തോട് ഒന്നേ പറയാനുള്ളു. വൃക്ഷത്തെ ഫലം കൊണ്ട് തിരിച്ചറിയുന്ന, ജീവിതങ്ങളെ കിറുകൃത്യമായി അളന്നു തിട്ടപ്പെടുത്തുന്ന, സ്വർഗ്ഗത്തിലെ കൃഷിക്കാരനും മഹാശില്പിയുമാണദ്ദേഹം. മരണത്തിലേക്ക് അതിക്രൂരമായി വഴിനടത്തുന്ന വേളയിൽ ജനത്തിന് അന്ത്യമായ ഉപദേശം നൽകുന്നുണ്ട്. കൂടെ ഒരു ചോദ്യവും. 'പച്ചമരത്തോട് ഇങ്ങനെ ചെയ്താൽ ഉണങ്ങിയതിന് എന്തു സംഭവിക്കും? (ലൂക്കോ. 23:31). തമ്പുരാനേ, ഉണങ്ങി ശുഷ്ക്കിച്ച് തളിർ ക്കാനോ ഫലം പുറപ്പെടുവിക്കാനോ കൂട്ടാക്കാത്ത ഞങ്ങളുടെ ജീവിതങ്ങൾക്ക് നിത്യതയിൽ എന്തു സംഭവിക്കും.

തീർച്ചയായും കർത്താവ് പച്ചമരമായിരുന്നു. ചാരേ അണഞ്ഞവരെ മുഴുവൻ ആ തണലിൽ ചേർത്തുപിടിച്ച് ആശ്വസിപ്പിച്ചു. ചേക്കേറാനിടമില്ലാത്തവർക്കായി ചില്ലകൾ ഒരുക്കി. ചുറ്റുപാടും കുളിർമ പകർന്നു. ശുദ്ധവും നിത്യവുമായ ജീവവായു ഇന്നും നൽകിക്കൊണ്ടിരിക്കുന്നവൻ പച്ചമരമല്ലാതെ മറ്റെന്ത്? അയ്യായിരം പേരോ നാലായിരം പേരോ വിശന്നിരുന്നാൽ വിശപ്പു ശമിക്കുവോളം ഫലം നൽകി സംപുഷ്ടമാക്കുന്നു. പക്ഷെ ഒന്നുണ്ട്. വിശക്കുന്നവർ നിരനിരയായി പച്ചപ്പുനിറഞ്ഞ പുൽപ്പുറത്ത് ഇരുന്നേ മതിയാവൂ. കാരണം പച്ചയായ പുൽപ്പുറങ്ങളിലാണ് ആ മഹാ ഇടയൻ നമ്മെ കിടത്തുന്നത്.

ശബ്ബത്തു നാളിലും വിളഭൂമിയിലൂടെ നടക്കുന്നതായിരുന്നു കർത്താവിനു പ്രിയം (മാർ. 2:23). എന്നിട്ടും നാളയെക്കുറിച്ചു വിചാരപ്പെട്ടു കഴിയുന്ന ജന സമൂഹത്തോടു പറയും, 'താമര എങ്ങനെ വളരുന്നു എന്നു വിചാരിപ്പിൻ. അവ അധ്വാനിക്കുന്നില്ല, നൂൽക്കുന്നുമില്ല. ശലോമോൻ പോലും തന്റെ സർവ്വമഹത്വത്തിലും ഇവയിൽ ഒന്നിനോളം ചമഞ്ഞിരുന്നില്ല (ലൂക്കോ. 12:27). ചമയങ്ങൾക്കായി സമയവും പണവും പാഴാക്കുന്നവർക്കുള്ള ഉപദേശം. ജീവിതത്തിലുണ്ടാവുന്ന കഷ്ടങ്ങളും സഹനങ്ങളും ഒരു കർഷകന്റെ ദീർഘവീക്ഷണവും ചാരുതയും പകർന്നുകൊണ്ടാണ് വെളിപ്പെടുത്തുന്നത്. 'ഞാൻ സാക്ഷാൽ മുന്തിരിവള്ളിയും എന്റെ പിതാവ് തോട്ടക്കാരനുമാകുന്നു. എന്നിൽ കായ്ക്കാത്ത കൊമ്പൊക്കെയും അവൻ നീക്കിക്കളയുന്നു. കായ്ക്കുന്നവ വെട്ടി ശരിപ്പെടുത്തുകയും ചെയ്യും (യോഹ. 15:1,2).

ഈ ഹരിതകാണ്ഡം ചെന്നെത്തി നിൽക്കുന്നത് വലിയൊരു ന്യായവിധിയിലാണ്. ആകാത്ത ഫലം കായ്ക്കുന്ന നല്ലവൃക്ഷമില്ല.നല്ല ഫലം കായ്ക്കുന്ന ആകാത്ത വൃക്ഷവുമില്ല (ലൂക്കോ. 6:43,44). ആ ജീവിത സ്പര്യയിൽ നിറഞ്ഞു നിൽക്കുന്ന ഒന്നാണ് അത്തിവൃക്ഷം. ഫലം പുറപ്പെടുവിക്കാതെ പടർന്നു പന്തലിച്ചു നിൽക്കയാണ്, മുന്തിരിത്തോട്ടത്തിൽ നട്ടിരുന്ന അത്തിവൃക്ഷം. അതൊരു ഉപമയാണ് (ലൂക്കോ. 13-6,7). പാപബോധത്തിലൂടെ മാനസാന്തരത്തിലൂടെ, ക്രിസ്തീയതയുടെ അടിസ്ഥാന പ്രമാണത്തെ ഉൾക്കൊള്ളാനുള്ള ആഹ്വാനം. ഫലം കായ്ക്കാത്ത അത്തിവൃക്ഷം നമ്മളോരോരുത്തരുമാണ്. ദൈവം നമ്മെ ഏല്പിച്ചിരിക്കുന്ന താലന്ത് ശരിയായി വിനിയോഗിക്കാതിരുന്നാൽ നിത്യനാശമാണു ഫലം. പാപിയെന്ന വിചാരമില്ലാതെയും അനുതപിക്കാതെയും ആത്മാവിന്റെ ഫലങ്ങളെ (ഗലാ. 5:23,24) പുറപ്പെടുവിക്കാതിരുന്നാൽ 'ക്രിസ്ത്യാനി' എന്ന ലേബലിൽ പടർന്നു പന്തലിച്ചു നിന്നിട്ട് കാര്യമൊന്നുമില്ല. പക്ഷെ തോട്ടക്കാരന്റെ കനിവുകൊണ്ട് ഓരോദിനവും നമുക്കു നീട്ടിക്കിട്ടുന്നു. മറക്കരുത്.

'വിശ്വാസം വർദ്ധിപ്പിച്ചു തരണമേ' എന്ന് അപ്പോസ്തോലൻമാർ ആവശ്യപ്പെടുമ്പോൾ (ലൂക്കോ. 17:5) മറുപടി ഇങ്ങനെ: കടുകുമണിയോളം വിശ്വാസം ഉണ്ടെങ്കിൽ കാട്ടത്തിയോട് വേരോടെ പറിഞ്ഞു കടലിൽനടു പോക എന്നു പറഞ്ഞാൽ അതു നിങ്ങളെ അനുസരിക്കും. കടുകുമണിയോളം വിശ്വാസം നമുക്കുണ്ടെങ്കിൽ കാപട്യത്തിന്റെ കാട്ടത്തിയെ കടപുഴകി എറിഞ്ഞുകളയാം. വിശ്വാസത്തിൽ കാട്ടത്തിയെ കാൽക്കീഴിലാക്കിയ, അതിൻമേൽ കയറിനിന്ന് കർത്താവിനെ ഗൂഢമായി നോക്കിക്കണ്ട ഒരു കുറിയ മനുഷ്യൻ -സക്കായി-നമുക്കു പാഠമായി



ട്ടുണ്ട്. ഇന്ന് നമ്മുടെ ഭവനത്തിലും അവൻ വന്നു പാർക്കണമെന്ന് ആഗ്രഹമുണ്ടോ? (ലൂക്കോ. 19:5). നഥനയേലിനെ ഫീലിപ്പോസ് വിളിക്കും മുമ്പു തന്നെ കർത്താവ് അവനെ കണ്ടിരുന്നു. അത്തിവൃക്ഷത്തിന്റെ ചുവട്ടിൽ ഇരിക്കുന്നത്. അവൻ നമ്മെയും കണ്ടിരുന്നു അമ്മയുടെ ഗർഭത്തിൽ ഉരുവാകും മുമ്പുതന്നെ. ബാലകരേയും യുവാക്കളേയും സഭയാകുന്ന നല്ല അത്തിവൃക്ഷത്തിന്റെ ചുവട്ടിലേക്ക് നയിക്കേണ്ടത് മുതിർന്നവരുടെ കടമയാണ്. നമ്മുടെ കുഞ്ഞുങ്ങളെക്കുറിച്ചും പറയണം: 'ഇതാ സാക്ഷാൽ ക്രിസ്ത്യാനി'എന്ന്.

ആദിയിൽ ദൈവത്തോടുകൂടെ ആയിരുന്ന വചനം, ദൈവമായ വചനം, ജഡമായി നമ്മുടെ ഇടയിൽ വന്നു പാർത്തപ്പോൾ, അവൻ അതുവാരി വിതറുകയായിരുന്നു. വഴിയരികിലും പാറപ്പുറത്തും മുള്ളിനിടയിലും നല്ല നിലത്തും ഒക്കെ അതു വീണു. സാമൂഹ്യ തിന്മകൾ വർദ്ധിക്കുന്നതു കാണുമ്പോൾ, പാറപ്പുറത്തോ മുള്ളിനിടയിലോ, വഴിയരികിലോ ഒക്കെയാണ് വീണിരിക്കുന്നതെന്നു തോന്നുന്നു. അന്ധമായ സുഖാസക്തിയോടുള്ള വെറുപ്പ്, നല്ല സൗഹൃദങ്ങൾ, ശരിയായ ലക്ഷ്യബോധം, സർവ്വോപരി ശരിയായ ദൈവഭക്തി ഇവയെല്ലാം വചനത്തെ ആത്മീയ ദർശനത്തിലൂടെ അനുഭവിക്കുമ്പോൾ മാത്രമേ ലഭിക്കുകയുള്ളൂ.

വചന വിത്ത് ഹൃദയത്തിൽ വന്നു വീണാൽ ചിലരിൽ ഉടൻതന്നെ കൊയ്ത്തിനു കാലമാവും. ശമര്യാസ്ത്രീയെപ്പോലെ മശിഹായെ തിരിച്ചറിയുന്ന നിമിഷത്തിൽ പട്ടണത്തിൽ ചെന്നുഘോഷിക്കാം. സുവിശേഷഘോഷണത്തിന് കാലം വരാൻ കാത്തിരിക്കേണ്ടതില്ല. ആത്മീയക്കൊയ്ത്തിനെക്കുറിച്ച് ചിന്തിക്കാൻ പ്രേരണ നൽകിയത് വയലും വിളയും അല്ലാതെ മറ്റെന്ത്? കർത്താവ് വിതക്കാരൻ. ശിഷ്യഗണം കൊയ്ത്തുകാർ. സഭ ആ ദൗത്യം ഇന്നും അഭംഗുരം തുടരുന്നു. സഭാമക്കൾ ജീവിതത്തിലൂടെ അത് അന്വർത്ഥമാക്കുക. ജീവിക്കുന്ന ഭൂമിയെ ഹരിതമയമാക്കുക. പച്ചപ്പുനിറഞ്ഞ ചുറ്റുപാടുകളിൽ നിന്ന് മുപ്പതും അറുപതും നൂറും മേനി വിളകൊയ്യുക. മാദ്യം, മയക്കുമരുന്ന്, പീഡനങ്ങൾ, ക്വട്ടേഷൻ സംഘങ്ങൾ, വഞ്ചന, അഴിമതി എല്ലാറ്റിനും കാരണം ഒന്നാണ്. വചനം വന്നു വീണതു നല്ല നിലത്തല്ല.

സ്വർഗ്ഗരാജ്യത്തെ വൃക്ഷത്തോടു താരതമ്യപ്പെടുത്തിയതും യാദൃശ്ചികമാവില്ല. തോട്ടത്തിലിട്ട കടുകുമണി വളർന്നു വൃക്ഷമായി ആകാശത്തിലെ പറവകൾ വന്ന് അതിൽ വസിക്കുന്നു. (ലൂക്കോ. 13:18). 'ഒലിവീന്തൽ തലകളെടുത്തൂശാന പാടിയ ഉണ്ണികൾ' ഈ ഹരിത കാണ്ഡത്തെ പൂർത്തീകരിക്കുകയായിരുന്നു. കുരിശു വഹിക്കാൻ സഹായിച്ച ശെമയോൻ കയറിവന്നത് വയലിൽ നിന്നായിരുന്നു. കുരിശു വഹിക്കുവാൻ നമ്മളും അവനെ സഹായിക്കുക. ഉയിർത്തെഴുന്നേറ്റ കർത്താവിനെ മറിയം കണ്ടത് തോട്ടത്തിൽ വച്ചായിരുന്നു. തോട്ടക്കാരനായി. ക്രൂശിച്ച സ്ഥലത്ത് ഒരു തോട്ടം, അതിൽ ഒരു പുതിയ കല്ലറ (യോഹ. 19:41). അന്ത്യമൊഴിയിൽ ഒന്ന് വലതുഭാഗത്തെ കള്ളനു നൽകിയ വാഗ്ദത്തം-ഇന്നു നീ എന്നോടുകൂടെ പറുദീസയിലായിരിക്കും. ആദിമാതാപിതാക്കൾക്കു നഷ്ടപ്പെട്ട പറുദീസ വീണ്ടെടുത്തു തരാൻ പുത്രൻ തമ്പുരാൻ ഒരു ഹരിത കാണ്ഡം നമ്മുടെ മുമ്പിൽ തുറന്നിരിക്കുന്നു. അവനിൽ വിശ്വസിക്കുന്നവരെല്ലാം ജീവിക്കുന്ന പ്രപഞ്ചത്തെ, കുടുംബമോ, സഭയോ, ചുറ്റുപാടോ എന്തുമാവട്ടെ ഹരിതമയമാക്കുക. പരിസ്ഥിതി പ്രശ്നങ്ങൾ രൂക്ഷമാവുമ്പോൾ ഇക്കഥകളൊന്നും നാം മറക്കരുതേ. അവരവരുടെ ഹൃദയങ്ങളെ ഭോഗാസക്തിയാൽ ഊഷരമാക്കാതെ സ്നേഹത്തിൽ പച്ചപിടിപ്പിക്കുക.

കുടുംബ ബന്ധങ്ങളിൽ പച്ചപ്പു പടരട്ടെ. വാർദ്ധക്യത്തിലേക്കു വേച്ചു വേച്ചു നടന്നു കയറുന്ന മാതാപിതാക്കളുടെ ജീവിതത്തിൽ മക്കളുടെ സ്നേഹവും പരിചരണവും കൊണ്ട് സന്തോഷത്തിന്റെ പുതുനാമ്പു മുളയ്ക്കട്ടെ. വളർന്നു വരുന്ന കുഞ്ഞുമക്കളിൽ ആവശ്യമായ ശ്രദ്ധയും വിവേകവും തളിരണിയട്ടെ. നമ്മുടെ ഹൃദയങ്ങളിലും ഹരിതവർണ്ണം നൃത്തം വയ്ക്കട്ടെ. തമ്പുരാനേ, ഹരിതമയം ഈ ജീവിതം. ■





15-ാം പേജിൽ നിന്നും...

3. പരദേശികളെ സഹായിക്കുന്നതിനും അവർക്കു സേവനം അനുഷ്ഠിക്കുന്നതിനും മടിയില്ല. ആ നല്ല സ്വഭാവമാണല്ലോ ഏലിയാസാറിനെ ആകർഷിച്ചത് അനുയോജ്യനായ ജീവിത പങ്കാളിയെ നേടിയതും.

4. പുത്രഭാഗ്യം ഇല്ലാതിരുന്നപ്പോഴും വിശ്വാസത്തിലും ദൈവാശ്രയത്തിലും, ക്ഷീണിച്ചില്ല.

5. ഭാര്യാഭർത്തൃബന്ധത്തിൽ പല പൊരുത്തക്കേടുകളും ഉണ്ടാകാം. പരസ്പരമുള്ള നല്ല ധാരണയിലും പ്രാർത്ഥനയിലും കൂടി പരിഹരിക്കുകയായിരുന്നു.

**B. തിരസ്ക്കരിക്കേണ്ടവ:**

1. മാതൃപദവിയിൽ അവൾ ഒരു പരാജയമായിരുന്നു. മക്കളോടു പക്ഷഭേദം പുലർത്തുന്നത് ഒരിക്കലും ന്യായീകരിക്കാവുന്ന കാര്യമല്ല. മക്കൾ തമ്മിൽ ശത്രുത വരുത്തുന്നതിനും, കുടുംബത്തിന്റെ സൈര്യത നഷ്ടമാക്കുന്നതിനും ഇടയാകും.

2. ഭർത്താവിനോട് ചതിവ് പ്രയോഗിക്കുക, ഭർത്താവിന്റെ അന്ധതയെ ചൂഷണം ചെയ്യുക. ഭാര്യാഭർത്തൃബന്ധം ഭദ്രമാകണമെങ്കിൽ എല്ലാകാര്യങ്ങളിലും സുതാര്യത പുലർത്തണം. ഭർത്താവിനെ മറച്ചും, അറിയിക്കാതെയും പല കാര്യങ്ങളിലും ചെയ്യുന്നവരുണ്ട്. അവർ തമ്മിലുള്ള ബന്ധം സുദൃഢമാവുകയില്ല.

*(തിരുവല്ല സി.എസ്.എസ്. ഉടൻ പ്രസിദ്ധീകരിക്കുന്ന 'വേദ വനിതകൾ' എന്ന ഗ്രന്ഥത്തിൽ നിന്നും.)* ■

# പൗലോസ് മാർ ഗ്രിഗോറിയോസ് വിശ്വമാനവൻ

■ ഡോ. ചെറിയാൻ ഈപ്പൻ, റഷ്യ



**ലോ**ക പ്രശസ്ത വേദശാസ്ത്രജ്ഞനായ പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനിയുടെ ജീവിതത്തിലേക്ക് എത്തി നോക്കുവാൻ പോലും നമുക്ക് കഴിയുകയില്ല.

അദ്ദേഹവുമായി അടുത്ത ബന്ധം ആരംഭിക്കുന്നത് 1967 കാലഘട്ടത്തിലാണ്. പിന്നീട് അനേക പ്രാവശ്യം അദ്ദേഹത്തോട് ഒപ്പം യാത്ര ചെയ്യുന്നതിനും പ്രവർത്തനങ്ങളിൽ പങ്കു ചേരുന്നതിനും അവസരം ഉണ്ടായി.

സർവ്വമതങ്ങളിലേയും ഒരു സമുന്നത നേതാവായിട്ടാണ് പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനിയെ ഞാൻ കാണുന്നത്. പൊതു പ്രബോധനങ്ങളിലും സ്വകാര്യ സംഭാഷണങ്ങളിലും ഉന്നതരായ ഹൈന്ദവ-ബുദ്ധ പണ്ഡിതന്മാരുടെ വാദമുഖങ്ങൾ അദ്ദേഹം കീറിമുറിച്ച് അപഗ്രഥിക്കുന്നത് ഞാൻ ശ്രദ്ധിച്ചിട്ടുണ്ട്. എല്ലാ വിശകലനങ്ങളിലും സ്വന്തമായ നിഗമനങ്ങളും ദർശനങ്ങളും അവതരിപ്പിക്കുന്നതിന് പ്രത്യേകം ശ്രദ്ധിച്ചിരുന്നു. മതനേതാക്കളോടു മാത്രമല്ല, ശാസ്ത്രജ്ഞന്മാരോടും ദാർശനികരോടും, ഭരണതന്ത്രജ്ഞരോടും രാഷ്ട്രതലവന്മരോടും നേരിട്ട് സംവാദങ്ങളിൽ ഏർപ്പെട്ടിരുന്നു.

ഭാരതീയ ദർശനത്തിലും വിവിധ വൈജ്ഞാനിക മേഖലയിലും അതീവ പാണ്ഡിത്യം പുലർത്തിയ പൗലോസ് മാർ ഗ്രീഗോറിയോസ് 1975 മുതൽ മാർക്സിസ്റ്റ് ദർശനങ്ങളോടും നയങ്ങളോടും തുറന്ന ബൗദ്ധിക സംവാദത്തിൽ ഏർപ്പെട്ടിരുന്നു.

ഡോ. കെ.എൻ. രാജ്, സി. അച്യുതമേനോൻ, ഇ.എം.എസ്. നമ്പൂതിരിപ്പാട്, പി. ഗോവിന്ദപിള്ള എന്നിവർ പൗലോസ് മാർ ഗ്രീഗോറിയോസിനോട് സംവേദിക്കുവൻ അതീവ താല്പര്യവും പ്രകടിപ്പിച്ചിരുന്നു.

ഏകാന്തധ്യാനത്തിനും പഠനത്തിനുമായി സഭയിലെ എല്ലാ അധികാരങ്ങളും പരിത്യജിക്കണമെന്ന് പലപ്പോഴും അദ്ദേഹം ആഗ്രഹിച്ചിരുന്നു. അതിനായി ഡൽഹിയിൽ സ്ഥലവും കെട്ടിടവും പണിത് ആശ്രമം സ്ഥാപിക്കുവാൻ ആഗ്രഹിച്ചിരുന്നു. എന്നാൽ നിരവധി ദേശീയവും അന്തർദേശീയവുമായ പൊതുപരിപാടികളിൽ പങ്കെടുക്കുവാൻ നിർബന്ധിതനായതിനാൽ അത്, വേണ്ടത്ര യാഥാർത്ഥ്യമായില്ല. ബൗദ്ധിക തലങ്ങളിൽ പുതിയ ദർശനങ്ങളും പ്രായോഗിക സമീപനങ്ങളും പകരുന്ന 'സോഷ്യലിസ്റ്റ് മാനവികതയുടെ' പ്രചാരകനായി തീർന്നു പൗലോസ് മാർ ഗ്രീഗോറിയോസ്. ഏതു ലോക വേദിപങ്കിട്ടാലും മലങ്കര ഓർത്തഡോക്സ് സഭയുടെ അംഗം എന്ന നിലയിൽ തന്റെ നിലപാടുകൾ വ്യക്തമാക്കിയിരുന്നു. എഴുത്തുകാരൻ, പ്രഭാഷകൻ, വേദശാസ്ത്രജ്ഞൻ എന്നെല്ലാം അറിയപ്പെട്ടെങ്കിലും ഇന്ത്യൻ ഓർത്തഡോക്സ് സഭയിലെ മെത്രാപ്പോലീത്ത എന്ന നിലയിൽ വ്യക്തവും ധീരവുമായ സമീപനങ്ങൾ പുലർത്തി.

'മതങ്ങളും സഭകളും വിശാലമായ കാഴ്ചപ്പാടോടും ആരോഗ്യകരമായ വിമർശനത്തോടും സംവാദങ്ങളിൽ ഏർപ്പെടുവാൻ കഴിയണം' എന്ന് അദ്ദേഹം ഉപദേശിച്ചിരുന്നു. വിവിധ മത സംവാദങ്ങളിൽ ദീർഘമായ ചർച്ചകൾക്കും പര്യാലോചനകൾക്കും നേതൃത്വം നൽകിയ പൗലോസ് മാർ ഗ്രീഗോറിയോസ് ഒരിക്കൽ പറഞ്ഞു:

"ക്രിസ്തീയ നേതാക്കളുമായുള്ള ചർച്ചകൾ നയിക്കുന്നതിലും എളുപ്പം മറ്റ് മതസ്ഥരുമായുള്ള സംവാദങ്ങളാണ്. അവർക്ക് കാര്യങ്ങൾ എളുപ്പത്തിൽ മനസ്സിലാകും." യേശുക്രിസ്തുവന്റെ സ്നേഹവും ത്യാഗവും തുറന്ന സമീപനവും നേതാക്കൾക്ക് നഷ്ടപ്പെടുന്നു എന്നും പ്രബോധിപ്പിച്ചിരുന്നു.

പൗലോസ് മാർ ഗ്രീഗോറിയോസ് സ്വന്തം കഠിനാദ്ധ്വാനത്തിൽ (Self-made-person) വളർന്ന മഹാവ്യക്തിത്വമാണ്. പല പ്രാവശ്യം അമേരിക്കയിലും യൂറോപ്പിലും റഷ്യയിലും ഒക്കെ അദ്ദേഹത്തോട് ഒപ്പം ഞാൻ യാത്ര ചെയ്തിട്ടുണ്ട്. WCC യുടെ പ്രസിഡന്റ് ലോക മത നേതാവ് എന്നീ നിലകളിൽ നടത്തിയ അദ്ദേഹത്തിന്റെ സേവനം വേണ്ടത്ര അംഗീകരിക്കപ്പെടുവാൻ കഴിഞ്ഞിട്ടുണ്ടോ? സ്വന്തം സഭയിൽ നിന്നുപോലും നിരവധി വിമർശനങ്ങൾ നേരിടേണ്ടിവന്നിട്ടുണ്ട്. അമേരിക്കയിലെ ചിക്കോഗായിൽ നടന്ന

ലോക മത സമ്മേളനത്തിൽ വിവേകാനന്ദൻ 1893-ൽ പ്രസംഗിച്ചത് ലോകശ്രദ്ധ നേടി. ആ സമ്മേളനത്തിന്റെ ശതാബ്ദി ആഘോഷം, അതേ വേദിയിൽ ഉദ്ഘാടനം ചെയ്ത്, ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് ആയിരുന്നു. ഇതെപോലെ എത്രയോ ലോക വേദികളിൽ അദ്ദേഹം മുഖ്യ പ്രഭാഷകനായി തീർന്നു. 1993-ൽ ഋഷികേശിൽ അദ്ദേഹത്തിന്റെ നേതൃത്വത്തിൽ നടന്ന 'ലോക മത സമ്മേളനം' പ്രശസ്തമാണ്. അതിന്റെ സംഘാടകനും സ്പോൺസറുമായി പ്രവർത്തിക്കുവാൻ എനിക്ക് അവസരം ലഭിച്ചു.

പൗലോസ് മാർ ഗ്രീഗോറിയോസ് യൂറോപ്പിലോ അമേരിക്കയിലോ ജനിച്ചിരുന്നെങ്കിൽ അദ്ദേഹത്തിന്റെ ജീവിതരേഖ ലോക ചരിത്രത്തിൽ എന്താകുമായിരുന്നു എന്ന് ഞാൻ ആലോചിച്ചിട്ടുണ്ട്. കത്തോലിക്കാ സഭയിലായിരുന്നെങ്കിലോ? നാലാം നൂറ്റാണ്ടിൽ ജീവിച്ച ഗ്രിഗറി ഓഫ് നിസ്സായുടെ ദർശനങ്ങളെ സ്വാംശീകരിച്ച് കാലിക ഭാഷ്യം നൽകിയ പൗലോസ് മാർ ഗ്രീഗോറിയോസിന്റെ ദാർശനിക മാർഗങ്ങൾ പുതുതലമുറയ്ക്ക് പകർന്നു കൊടുക്കേണ്ടിയിരിക്കുന്നു.

**- ഫാ. കരിങ്ങാട്ടിൽ**

## അഖില മലങ്കര പ്രസംഗ മത്സരം

പ. ബസ്സേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവാ(കുറിച്ചി ബാവാ)യുടെ 51-ാം ഓർമ്മ (ചരമസുവർണ്ണ ജൂബിലി വർഷം) പെരുനാളിനോടനുബന്ധിച്ച് പ. പിതാവിനെക്കുറിച്ച് അനുസ്മരിക്കുവാൻ ഒരു പ്രസംഗ മത്സരം സൺഡേസ്കൂൾ അഖില മലങ്കര അടിസ്ഥാനത്തിൽ **2014 ഡിസംബർ 14**-ാം തീയതി ഞായറാഴ്ച (14-12-14) 2.00 p.m.-ന് **കുറിച്ചി വലിയ പള്ളിയിൽ** വച്ച് നടത്തും.

**വിഷയം: പരി. കുറിച്ചി ബാവായുടെ അന്തർദേശീയ- എക്യുമെനിക്കൽ ദർശനങ്ങളും സംഭാവനകളും**

__നിബന്ധനകൾ__: 1) സൺഡേസ്കൂളിൽ 12-ാം ക്ലാസ്സ് വരെ പഠിക്കുന്ന വിദ്യാർത്ഥികൾ (VII-XII); 2) 07-12-2014-ന് മുൻപായി പേര് രജിസ്റ്റർ ചെയ്യണം; 4) പ്രസംഗ സമയം 5 മിനിറ്റ്.

**For Registration -** Vicar, St. Peters & St. Paul's Orthodox Church, Neelamperoor P.O., Kurichy-686534, Ph: 9847478894, 9947124980, 9400833608 or kurichybava@yahoo.com

## വൈദിക സെമിനാരി അഡ്മിഷൻ

**കോട്ടയം:** ഓർത്തഡോക്സ് വൈദിക സെമിനാരി പ്രവേശനത്തിന് അപേക്ഷ ക്ഷണിക്കുന്നു. അംഗീകൃത സർവ്വകലാശാലകളിൽ നിന്നുള്ള ബിരുദധാരികളായ ഓർത്തഡോക്സ് യുവാക്കൾക്ക് അപേക്ഷിക്കാം.

പൂരിപ്പിച്ച അപേക്ഷാഫോറങ്ങൾ 2014 ഡിസംബർ 15ന് മുമ്പായി സെമിനാരി ഓഫീസിൽ ലഭിക്കേണ്ടതാണ്. അപേക്ഷാഫോമിന് 500/- രൂപ MO/DD സഹിതം, പ്രിൻസിപ്പാൾ, ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരി, പോസ്റ്റ് ബോക്സ് 98, കോട്ടയം - 686 001, കേരള, ഇന്ത്യ എന്ന വിലാസത്തിൽ ബന്ധപ്പെടുക.

ഓർത്തഡോക്സ് സെമിനാരി വെബ്സൈറ്റിൽ നിന്നും അപേക്ഷാഫോം ഡൗൺ ലോഡ് ചെയ്യാവുന്നതാണ്. Website : www.ots.edu.in

## ADMISSION TO M.TH. & D.TH.COURSES

**THE FEDERATED FACULTY FOR RESEARCH IN RELIGION AND CULTURE (FFRRC)**

*An Ecumenical Post-graduate and Research Centre*

**(Affiliated to the Senate of Serampore College)**

Applications are invited from eligible candidates (**II Class / Grade B** both in aggregate and respective discipline in which the candidate seeks to study) for admission to the ***Master of Theology*** courses for the Academic Session beginning in ***June 2015.***

### Master of Theology

- Old Testament
- New Testament
- Christian Theology
- Early Teachers of Faith (Patristics)
- Liturgical Theology
- History of Christianity
- Religion
- Pastoral Counseling
- Missiology

Application forms may be obtained on payment of ***Rs.400/*** for M.Th. and ***Rs. 500/*** for D.Th. courses by M.O. / Demand Draft, from **Registrar, FFRRC, Mar Thoma Theological Seminary, P.B.No.287, Kottayam** 686001, Kerala. The last date of receiving application will be ***30 November 2014***. Candidates must submit their ***Senate Transcript*** along with the application form.

**Fr.Dr.Reji Mathew,**
**Registrar, FFRRC.**

## ചുറ്റുവട്ടം

ജോയി കുളനട




### ആരോഗ്യപോഷണം പദ്ധതി

**അഗളി :** മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ അട്ടപ്പാടി ആദിവാസി ഊരുകളിൽ നടപ്പാക്കിയ ആരോഗ്യപോഷണം പദ്ധതി ഉദ്ഘാടനം ചെയ്തു. ഒരു വർഷം നീണ്ടു നിന്ന ഒന്നാംഘട്ടം എട്ട് ഊരുകളിലാണ് നടപ്പാക്കിയത്. രണ്ടാം ഘട്ടത്തിന്റെ ഉദ്ഘാടനം ഭൂതിവഴി ഊരിൽ ഭക്ഷണ സാമഗ്രികൾ വിതരണം ചെയ്തു ഫാ. ഡോ. നൈനാൻ കെ. ജോർജ്ജ് ഉദ്ഘാടനം ചെയ്തു. ഫാ. എം. ഡി യൂഹാനോൻ റമ്പാൻ അദ്ധ്യക്ഷത വഹിച്ചു. മിഷൻ ഡയറക്ടർ ഡോ. സിബി തരകൻ, ഫാ. സി. സി കുറിയാക്കോസ്, ഫാ. പി. എം തോമസ് എന്നിവർ പ്രസംഗിച്ചു. രണ്ടാം ഘട്ടത്തിൽ അഞ്ചുവയസ്സിൽ താഴെയുള്ള കുട്ടികൾ, പാലൂട്ടുന്ന അമ്മമാർ, ഗർഭിണികൾ എന്നിവർക്കാണ് പോഷകാഹാരം നൽകുന്നത്. വെങ്കക്കടവ്, കോട്ടമല ഭൂതാർ, പട്ടണക്കൽ, പരപ്പന്തറ ഊരുകളിലും പോഷകാഹാര വിതരണം നടത്തി. ■



December 1, World AIDS Day

# HIV & AIDS

# അനാഥർ : വിസ്മരിക്കപ്പെടുന്ന യാഥാർത്ഥ്യം

**ജോബ് സാം മാത്യു,**
കൊടുമൺ

മഹാവ്യാധിയാണ് എയിഡ്സ്. 1986-ൽ തമിഴ്നാട്ടിൽ ഭാരതത്തിലെ ആദ്യ എയിഡ്സ് കേസ് റിപ്പോർട്ട് ചെയ്യപ്പെട്ടു. ഭാരതത്തിന്റെ എല്ലാ ഭാഗത്തും അനേകം പേർ ഈ രോഗ ബാധിതരാണ്.

പൊതു സമൂഹത്തിൽ എയിഡ്സിനെ കുറിച്ച് ധാരാളം അബദ്ധധാരണകൾ നിറഞ്ഞുനിൽക്കുന്നു. എയിഡ്സ് ബാധിതരുമായുള്ള സമൂഹത്തിന്റെ ഇടപെടലുകളിൽ ഇത് ദർശിക്കാം. എയിഡ്സ് ബാധിതരുടെ കുട്ടികൾ ചെറുപ്രായത്തിൽ തന്നെ അനാഥത്വം അനുഭവിക്കുന്നു. ഈ കുട്ടികളിൽ എയിഡ്സ് ബാധിതരും അല്ലാത്തവരും ഉണ്ട്. ഇവർ 18 വയസിനു താഴെയുള്ളവരും മാതാപിതാക്കളിൽ ഒരാളോ, രണ്ടുപേരുമോ നഷ്ടപ്പെട്ടവരുമാണ്. രോഗത്തിന്റെ കാഠിന്യം കാരണം ഗൃഹാന്തരീക്ഷം ക്രമരഹിതമായതിനാൽ സംരക്ഷണം നഷ്ടപ്പെടുന്ന ഇവരുടെ പുനരധിവാസം ഭാരതം അഭിമുഖീകരിക്കാൻ പോകുന്ന മുഖ്യ പ്രശ്നങ്ങളിൽ ഒന്നായി മാറുന്നു.

ഇന്ന് ലോകത്ത് ഏറ്റവും കൂടുതൽ എയിഡ്സ് മൂലമുള്ള അനാഥർ വസിക്കുന്നത് ഭാരതത്തിലാണെന്ന് യു.എൻ. കണക്കുകൾ പറയുന്നു. ഭാരത സർക്കാർ കണക്കെടുപ്പ് നടത്തിയിട്ടില്ല. World Bank കണക്കുകൾ പ്രകാരം ഇവർ 20 ലക്ഷത്തോളം വരും. 2030 വരെ ഇവരുടെ സംഖ്യ 20 ലക്ഷത്തിനു മുകളിൽ സ്ഥിരമായി നിൽക്കാനും സാദ്ധ്യതകൾ കാണുന്നുണ്ട്.

എയിഡ്സ് മൂലം അനാഥരാകുന്ന ലക്ഷങ്ങൾ ഈ രോഗത്തിന്റെ ക്രൂര മുഖം ചൂണ്ടിക്കാട്ടുന്നു. ഇവർക്ക് ഭരണഘടന പ്രഖ്യാപിക്കുന്ന സുരക്ഷയ്ക്കു ഇതരരായി, സമൂഹത്തിൽ എതിർപ്പുകൾ നേരിടേണ്ടി വരുന്ന അവസ്ഥയാണ്. അക്രമങ്ങൾ, കുടുംബത്തിൽ നിന്നും സമൂഹത്തിൽ നിന്നുമുള്ള ഒറ്റപ്പെടൽ, വൈദ്യസഹായം നിഷേധിക്കപ്പെടൽ എന്നിവ സാധാരണമാണ്. വിവിധ ചൂഷണങ്ങൾ ഇവർ നേരിടുന്നു. ആരോഗ്യവും സാമ്പത്തികവും സാമൂഹ്യവുമായ ഒറ്റപ്പെടലും പിന്നിലാക്കലും ഇവർ അനുഭവിക്കുന്നു. സമൂഹത്തിന്റെ മുഖ്യധാര ഇവർക്ക് അന്യമാണ്. അടിസ്ഥാന വിദ്യാഭ്യാസവും ആരോഗ്യപരിപാലനവും പരിമിതമാണ്. ലൈംഗികചൂഷണം, ഭിക്ഷാടനം, കുറ്റകൃത്യങ്ങൾ, മയക്കുമരുന്ന്, കച്ചവടം എന്നിവയ്ക്കായി ഇവരെ ഉപയോഗിക്കുന്നുണ്ട്. ഉചിതമായ സമയത്ത് കരുതലും സഹായവും നൽകാത്തതിന്റെ പരിണിതഫലങ്ങളാണിവ. മുതിർന്നവരെ അപേക്ഷിച്ച് ഈ രോഗത്തിന്റെ ദുരവസ്ഥ കുട്ടികളിൽ ഏറെ ദയനീയമാണ്.

അനാഥരായ എയ്ഡ്സ് രോഗികളെ സംരക്ഷിക്കുന്നതിനുള്ള സംവിധാനങ്ങൾ നമ്മുടെ രാജ്യത്ത് പരിമിതമാണ്. സമൂഹത്തിന്റെ ഭാഗത്തു നിന്നുള്ള സംരക്ഷണരീതി ഇവിടെ ലഭ്യമല്ല. സ്വകാര്യ മേഖലയിലെ, പ്രത്യേകിച്ചും മതസ്ഥാപനങ്ങൾ കേന്ദ്രീകരിച്ച ഇടപെടലുകളാണ് മുഖ്യമായിട്ടുള്ളത്. മികച്ച അനാഥാലയങ്ങൾ എണ്ണത്തിൽ കുറവാണ്. ലൈംഗിക തൊഴിലാളികൾ, മയക്കുമരുന്ന് ഉപയോഗികൾ എന്നിവർക്കിടയിൽനിന്ന്, എയിഡ്സ് സംക്രമണം തടയുക എന്നതിൽ മാത്രം ഗവൺമെന്റിന്റെ നേതൃത്വത്തിലുള്ള പ്രവർത്തനം ചുരുങ്ങുന്നു. എയിഡ്സ് രോഗവുമായി ബന്ധപ്പെട്ട ഫണ്ട് വിനയോഗത്തിന്റെ 20 ശതമാനം മാത്രമേ കുട്ടികളുടെയും കുടുംബങ്ങളുടെയും സംരക്ഷണത്തിനും ചികിത്സയ്ക്കും വിനയോഗിക്കുന്നുള്ളു. എയിഡ്സ് രോഗനിർമ്മാർജ്ജന നടപടികളിൽ ഇവർക്കായി പദ്ധതികൾ പരിമിതമാണ്. NACO, UNICEF എന്നിവയുടെ പ്രവർത്തനങ്ങൾ മികവ് പുലർത്തുന്നതിനാൽ ആതുര സേവന രംഗത്ത് എയിഡ്സ് ചികിത്സാരംഗം കാര്യക്ഷമതയിലേക്ക് എത്തുന്നു.

### വിദ്യാഭ്യാസവും സാമ്പത്തികവും

എയിഡ്സ് അനാഥരുടെ എണ്ണത്തിലെ ഗണ്യമായ വർദ്ധനവ് ദേശത്തിന്റെ സാമ്പത്തിക, സാമൂഹ്യരംഗങ്ങളെ ബാധിക്കുന്നതിനുള്ള സാദ്ധ്യതയുണ്ട്. അറിവും പ്രായോഗിക പരിശീലനവും ഇവർക്കു അന്യമാകുന്നതിനാൽ രാജ്യത്തിന്റെ പുനർനിർമ്മിതിക്കു സഹായകരമായ പ്രവർത്തനങ്ങൾ നൽകാൻ കഴിയാതെ പോകുന്നു. സമൂഹത്തിന്റെ ഒറ്റപ്പെടൽ എല്ലാ മേഖലയിലും ഇവർ അനുഭവിക്കുന്നു. എയിഡ്സ് അനാഥർക്കു മികച്ച വിദ്യാ

ഭ്യാസവും ജീവിതനിലവാരവും ലഭിക്കാത്തതിനാൽ, പിൽക്കാലത്ത് രാജ്യത്തിന്റെ സാമ്പത്തിക രംഗത്തെ കുതിപ്പിനെ വെല്ലുവിളി ഉയർത്താൻ ഇടയാക്കാം. തൊഴിൽ ചെയ്തു, രാജ്യപുരോഗതിക്കു തന്റേതായ സംഭാവന നൽകാൻ ഓരോ പൗരനും പ്രാപ്തനാകുന്നത് വിദ്യാഭ്യാസ കാലയളവിലെ ബോധന പ്രക്രിയയിലൂടെയാണ്. ഉൽപാദന, സേവന രംഗങ്ങളിൽ പ്രൊഫഷണൽ വിദ്യാഭ്യാസം ഇന്ന് അനിവാര്യമാണ്. എന്നാൽ എയിഡ്സ് അനാഥർ ഈ മേഖലയിൽ ചുരുക്കമാണ്. ഗവണ്മെന്റിന്റെ സഹായത്താലും, അനാഥാലയങ്ങളിലെ ശിക്ഷണത്താലും, ചിലപ്പോൾ വീട്ടിലെ സുരക്ഷിത സാഹചര്യത്താലും ചുരുക്കം ചിലർ മാത്രം ഉന്നത ജീവിത നിലവാരം കൈവരിക്കുന്നുള്ളു.

### ഒറ്റപ്പെടലും വിവേചനവും

എയിഡ്സ് രോഗബാധിതർ അനുഭവിക്കുന്ന ഒറ്റപ്പെടലും പാർശ്വവത്ക്കരണവുമാണ് രോഗത്തിന്റെ വ്യാപനത്തിനു മുഖ്യ കാരണങ്ങളിൽ ഒന്ന്. രോഗനിർണയം, ആരോഗ്യപരിരക്ഷണം എന്നിവയ്ക്കു രോഗികൾ വിമുഖത കാട്ടുന്നുണ്ട്. മുതിർന്നവർ ഈ രോഗത്തിന്റെ കാഠിന്യം അറിയുമ്പോൾ സമചിത്തത നഷ്ടപ്പെട്ട് പെരുമാറുന്നത് സ്വഭാവികമാണ്. കുടുംബാന്തരീക്ഷം ശിഥിലമാകുമ്പോൾ അനാഥത്വത്തിലേക്കു വഴുതിവീഴുന്ന പിഞ്ചുബാല്യങ്ങൾ ഭാവിയെന്തന്ന് അറിയാത്ത അവസ്ഥയിലാകുന്നു. രോഗത്തെകുറിച്ച് ശരിയായ അറിവുകൾ നൽകാൻ ഈ സമയത്ത് സന്നദ്ധസേവകർ തയ്യാറാകേണ്ടതുണ്ട്. നിജസ്ഥിതി മനസ്സിലാക്കി, ശേഷിച്ച ജീവിതം ശ്രദ്ധയോടെ പുലർത്താൻ രോഗബാധിതരെ പരിശലിപ്പിക്കണം. രോഗിയുടെ പരിപാലനവും രോഗസംഘർഷാവസ്ഥ തരണം ചെയ്യാനും കുടുംബാംഗങ്ങളെ സജ്ജരാക്കേണ്ടതുണ്ട്. പലപ്പോഴും രോഗികൾ കുടുംബത്തിനുള്ളിൽ നിന്നും സമൂഹത്തിൽ നിന്നും വിവേചനവും അവഗണനയും അനുഭവിക്കേണ്ടി വരുന്നു.

### ഭാവിയിലേക്ക് കൈകോർക്കാം

എയിഡ്സ് മൂലം വളരെ ചെറുപ്പത്തിലെ തന്നെ അനാഥരാകുന്ന കുട്ടികൾക്ക് ജീവിതത്തിലുടനീളം കരുതലും പരിചരണവും ആവശ്യമാണ്. HIV ബാധിതരായ കുട്ടികൾക്ക് മറ്റു രോഗങ്ങൾ പിടിപെടുന്നതിനും അതു പകരുന്നതിനും സാദ്ധ്യത കൂടുതലാണ്. ദീർഘകാലാടിസ്ഥാനത്തിൽ തയ്യാറാകുന്ന പദ്ധതികളുടെ നയരൂപീകരണവും ലക്ഷ്യവും നിർവ്വഹണവും, വിവേചനവും ചൂഷണവും ഒറ്റപെടലും പരിമിതപ്പെടുത്തുന്ന നിലയിലാകണം മാതാപിതാക്കളിൽ നിന്നും കുട്ടികളിലേക്ക് HIV പകരുന്നത് തടയേണ്ടതാണ്. ജനനത്തിനു മുൻപോ, പിൻപോ, മാതാവിൽ നിന്നും HIV പകരുന്നത് തടഞ്ഞ് കുഞ്ഞിന്റെ സുരക്ഷിതത്വം ഉറപ്പുവരുത്തണം. HIV ബാധിതരായ കുട്ടികൾക്കു ആവശ്യമായ പോഷകങ്ങൾ നൽകി തുടർ ചികിത്സയ്ക്കു സജ്ജരാകണം.

കുടുംബത്തോടൊപ്പം താമസിക്കുന്നതിനും, സമൂഹത്തിന്റെ പൊതുധാരയിൽ വിവേചനാതീതമായി പ്രവർത്തിക്കുന്നതിനും കുട്ടികൾക്കു അവസരം നൽകണം. ശരീരത്തിന്റെ ശിക്ഷ ഏറ്റുവാങ്ങുമ്പോഴും, മനസ്സുകൊണ്ട് അതിനെ പ്രതിരോധിച്ചും ഉപരോധിച്ചും സ്വയം കീഴടങ്ങാതെ നിൽക്കാൻ AIDS അനാഥർക്കും ശിക്ഷണം നൽകണം. ആരോഗ്യ പരിപാലനം, വിദ്യാഭ്യാസം, പാർപ്പിടം, പോഷകാഹാരം തുടങ്ങിയ പ്രാഥമിക ആവശ്യങ്ങൾ മറ്റു കുട്ടികളെപ്പോലെ HIV ബാധിതർക്കും ലഭ്യമാക്കണം. നിയമവും സമൂഹവും അനുശാസിക്കുന്ന പരിരക്ഷയും അന്തസ്സും ആസ്വദിക്കുന്നതിനും ഉത്തമ പൗരന്മാരായി വളരാനും ഇവർക്കു ഇടയാകണം. ജീവിതകാലം മുഴുവനും ചികിത്സകളും മരുന്നു

*ശേഷം 46-ാം പേജിൽ*

# HIV/AIDS:
# ദയാഭവൻ മാതൃക

**ബാംഗ്ലൂർ:** എയിഡ്സ് രോഗിയുടെ മക്കളെയും എച്ച്.ഐ.വി. /എയിഡ്സ് ബാധിതരായ കുട്ടികളേയും പുനരധിവസിപ്പിക്കുന്നതിന് മലങ്കര ഓർത്തഡോക്സ് സഭയുടെ മിഷൻ ബോർഡിന്റെ ആഭിമുഖ്യത്തിൽ ബാംഗ്ലൂരിൽ കുനിഗലിൽ 2008-ൽ ആരംഭിച്ച പ്രസ്ഥാനമാണ് ദയാഭവൻ.

HIV/AIDS ബാധിതരുടെ പൂർണ്ണമായ സംരക്ഷണം, ചികിത്സ, താമസം, വിദ്യാഭ്യാസം എന്നിവ സൗജന്യമായി ദയാഭവൻ വഹിക്കുന്നു.

ഇപ്പോൾ 70 ൽ പരം കുട്ടികളെ ഇവിടെ പുനരധിവസിപ്പിച്ചിട്ടുണ്ട്. ഇതിൽ 5 പേർ എഞ്ചിനീയറിങ്ങിനും മൂന്നു പേർ നേഴ്സിങ്ങിനും ഒരാൾ എം.കോമിനും പഠിക്കുന്നു. ബാക്കിയുള്ളവർ വിവിധ തലങ്ങളിൽ പഠിക്കുന്നു.

സമീപ പ്രദേശങ്ങളിലെ എയിഡ്സ്/എച്ച്.ഐ.വി. ബാധിതരായ മാതാപിതാക്കളുടെ 130-ൽപ്പരം കുട്ടികൾക്ക് സ്ഥിരമായി വിവിധ വിദ്യാഭ്യാസ സഹായങ്ങൾ ഈ പദ്ധതിയിൽ നിന്നും നൽകി വരുന്നു. തയ്യൽ പരിശീലനം, കൗൺസലിങ്ങ്, വിദ്യാഭ്യാസ മാർഗ്ഗനിർദ്ദേശം, തൊഴിൽ പരിശീലന ബോധനം, മെഡിക്കൽ ക്യാമ്പുകൾ എന്നിവ നിർവ്വഹിക്കുന്നു. ലോക എയിഡ്സ് ദിനമായ ഡിസംബർ ഒന്നിന് വിവിധ കോളജു വിദ്യാർത്ഥികളെ പങ്കെടുപ്പിച്ച്, HIV/AIDS ബോധവൽക്കരണവും വലിയ റാലിയും നടത്തുന്നു.

ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തയാണ് സ്ഥാപക പ്രസിഡന്റ്. ഫാ. ജിനേഷ് വർക്കി മുഖ്യ കാര്യദർശിയായി ഇവിടെ പ്രവർത്തിക്കുന്നു. സ്നേഹം (Love), കരുണ (Compassion), കരുതൽ (care), പ്രതിബദ്ധത (commitment), എന്നീ അടിസ്ഥാനമൂല്യങ്ങളിലാണ് ദയാഭവൻ പ്രവർത്തനങ്ങൾ ക്രമീകരിക്കുന്നതെന്ന് ഫാ. ജിനേഷ് വർക്കി പറഞ്ഞു.

നാഷണൽ എയിഡ്സ് കൺട്രോൾ ഓർഗനൈസേഷൻ കർണ്ണാടക സംസ്ഥാനത്തെ മികച്ച സാമൂഹിക ക്ഷേമ പദ്ധതികൾക്ക് ദയാഭവന് എ ഗ്രേഡ് നൽകി ആദരിച്ചു. കർണാടക സർക്കാരിന്റെ ഏറ്റവും മികച്ച സാമൂഹികക്ഷേമ പദ്ധതിതിക്കുള്ള അംഗീകാരവും ദയാഭവന് ലഭിച്ചിട്ടുണ്ട്. ദയാഭവനെക്കുറിച്ചുള്ള വിശദമായ വിവരങ്ങൾ www.dayabhavan.org എന്ന വെബ്സൈറ്റിൽ ലഭ്യമാണ്.

സഭയ്ക്കും സമൂഹത്തിനും അഭിമാനകരമായ പ്രവർത്തനങ്ങൾ കാഴ്ചവെയ്ക്കുന്ന ദയാഭവന്റെ HIV/AIDS ബോധനത്തിനും പുനരധിവാസ പ്രവർത്തനങ്ങൾക്കും സ്നേഹപൂർവ്വമായ കൈത്താങ്ങലുകൾ ഉണ്ടാകണം, ബന്ധപ്പെടുക:

St. Gregorios Dayabhavan
Vanigere Village,Bhaktarahalli P.O. Kunigal Taluk, Tumkur District, Karnataka State, India-572120, Ph-08132-292928, 292680
E-mail: dayabhavan@gmail.com

■



# സമ്മർദ്ദങ്ങളും ദാമ്പത്യ ജീവിതവും



■ പ്രൊഫ. മേരി മാത്യു, കുഴിമറ്റം
(ജനറൽ സെക്രട്ടറി, മർത്തമറിയം വനിതാ സമാജം)

വിവാഹം ആത്മദാനമാണ്. ഉള്ളതും ഉള്ളവും നൽകുന്നതാണ് ദാമ്പത്യം. കുടുംബജീവിതം ധന്യമാകുന്നത് പരസ്പരമുള്ള സ്നേഹവും കരുതലും കൊണ്ടാണ്. തോറ്റുതോറ്റു വിജയിക്കുന്ന സ്നേഹത്തിന്റേയും സഹകരണത്തിന്റേയും ഹൃദ്യവും ആകർഷകവുമായ കുടുംബജീവിതം ആധുനിക കാലഘട്ടത്തിൽ പലപ്പോഴും സമ്മർദ്ദനിർഭരമാണ്.

സമൂഹത്തിൽ ദ്രുതഗതിയിൽ മാറ്റങ്ങൾ വന്നപ്പോൾ നിലവിലുണ്ടായിരുന്ന ഘടനകളിലും അതിശീഘ്രം മാറ്റങ്ങളുണ്ടായി. നൂറ്റാണ്ടുകളിലായി പുരുഷമേധാവിത്വമുണ്ടായിരുന്ന സമൂഹത്തിൽ വീട്ടകത്തിൽ നിന്ന് പൊതു ഇടങ്ങളിലേയ്ക്ക് സ്ത്രീകളുടെ പ്രവർത്തനരംഗം വികസിച്ചു. തൊഴിലിടങ്ങളിലെ ഭാരിച്ച ഉത്തരവാദിത്തങ്ങളും വീട്ടിനുള്ളിലെ പ്രാരാബ്ധങ്ങളും സംയോജിപ്പിച്ചു കൊണ്ടു പോകാൻ ദൈവാശ്രയവും കഠിനാദ്ധ്വാനവും സഹിഷ്ണുതയും അനിവാര്യമാണ്.

"എന്നെ ഈ സ്ഥാനത്ത് ആക്കിയിരിക്കുന്നത് എന്തിന് (എസ്ഥേർ 4 : 4) എന്ന് എസ്ഥേറിനെപ്പോലെ കാര്യഗൗരവമുള്ള സമീപനം സ്ത്രീകൾക്ക് അത്യാവശ്യമാണ്. ഗാർഹികാന്തരീക്ഷത്തിൽ മാതാപിതാക്കൾക്ക് മകളേയും ഭർത്താവിന് ഭാര്യയേയും മക്കൾക്ക് അമ്മയേയും ആവശ്യാനുസൃതം നൽകുവാൻ സ്ത്രീകൾക്ക് ഉത്തരവാദിത്വമുണ്ട്. ബഹുലമായ പ്രക്രിയകൾക്കിടയിൽ സമയോചിതവും സന്ദർഭോചിതവുമായ പ്രവർത്തനങ്ങളുടെ സമന്വയമാണ് സ്ത്രീജിവിത വിജയത്തിന്റെ അടിസ്ഥാനം.

**ഉദ്യോഗസ്ഥരായ യുവാക്കൾക്കും യുവതികൾക്കും** വിവാഹജീവിതത്തിലേയ്ക്കു പ്രവേശിക്കും മുൻപുതന്നെ കുടുംബസ്ഥരാകുവാനുള്ള മാനസിക തയ്യാറെടുപ്പും പ്രായോഗിക തയ്യാറെടുപ്പും ലഭ്യമാകേണ്ടതാണ്. വീട്ടുകാര്യങ്ങൾ അറിയില്ല, തനിയെ യാത്ര ചെയ്യുവാൻ അറിയില്ല. ഇടപെടുവാൻ അറിയില്ല, ബന്ധങ്ങൾ അറിയാൻ താൽപര്യമില്ല ഇത്യാദി കാരണങ്ങൾ സ്വന്തം വ്യക്തിത്വത്തിനു തന്നെ ഹാനികരവും മറ്റുള്ളവർക്ക് അസമാധാനവും സംജാതമാകും.

വിദ്യാഭ്യാസാനന്തരം ഉദ്യോഗസ്ഥയായി വിവാഹിതയാകുന്ന പെൺകുട്ടിക്ക് മാനസിക ബലം നൽകുവാൻ ഭർത്തൃഗൃഹത്തിലെ അംഗങ്ങൾ വിശിഷ്യാഭർത്താവും ശ്രമിക്കേണ്ടതാണ്. മത്സരാധിഷ്ഠിതമായ തൊഴിലിടങ്ങൾ, തുടർപഠനങ്ങൾ, ജോലിസംബന്ധമായ പരിശീലനപരിപാടികൾ തുടങ്ങിയവയെ യഥോചിതം

സമീപിക്കുവാൻ പ്രോത്സാഹനം നൽകേണ്ടതാണ്. കുടംബജീവിതത്തിന്റെ ഓരോ ഘട്ടത്തിലും ഉദ്യോഗസ്ഥയായ സ്ത്രീകൾക്ക് സമ്മർദ്ദങ്ങൾ അഭിമുഖീകരിക്കേണ്ടിവരും. സമചിത്തത കൈവെടിയാതെ ആത്മീയമായ പ്രബുദ്ധതയോടെ പ്രതിസന്ധികളെ അഭിമുഖീകരിക്കുമ്പോൾ മാത്രമേ കുടുംബജീവിതം ധന്യമാകു. ഭർത്താവിൽ നിന്ന് സഹകരണവും സഹായവും അംഗീകാരവും ലഭിക്കുമ്പോൾ സമ്മർദ്ദങ്ങൾ കുറയും. വിമർശനങ്ങളും കുറ്റം പറച്ചിലുകളും സാമ്പത്തികമായ അസ്വാതന്ത്ര്യവും വെറും ഒരു ഉപകരണമാണെന്ന ചിന്തയും സ്ത്രീയുടെ വ്യക്തിത്വത്തെ തന്നെ ബാധിക്കും. തൊഴിലിടങ്ങളിലെ ജോലിഭാരവും, ഭവനത്തിലെ വിശ്രമമില്ലാത്ത ജോലിയും കൊണ്ട് തളരുന്ന സ്ത്രീകൾക്ക് ഇഴയടുപ്പമുള്ള ഭാര്യഭർത്തൃബന്ധം ആശ്വാസം നൽകുന്നു. ഭാര്യയുടെ സമ്മർദ്ദം ഭർത്താവും ഭർത്താവിന്റെ വേവലാതികൾ ഭാര്യയും തിരിച്ചറിഞ്ഞും പരസ്പരം 'ഞാനില്ലേ കൂടേ' എന്ന് ബലപ്പെടുത്തുമ്പോൾ പ്രതിസന്ധികൾ അഭിമുഖീകരിച്ച് മുന്നേറുവാൻ സാധിക്കും.

**ഗൃഹകാര്യങ്ങളിൽ ചിലയിടത്തെങ്കിലുമുള്ള** ഭർത്താക്കന്മാരുടെ നിസ്സഹകരണവും മദ്യപാനം, മയക്കുമരുന്നിനടിമപ്പെടൽ തുടങ്ങിയ ഹീനരീതികളും സ്ത്രീകളുടെ ജീവിതം കൂടുതൽ ദുഃഖാകുലമാക്കും. പരസ്പരം വിചാര വികാരങ്ങളുള്ള ജീവിതപങ്കാളികളായി ഉൾക്കൊള്ളുവാൻ സാധിക്കണമെങ്കിൽ ദമ്പതികൾ തമ്മിൽ അവിഭാജ്യമായ പാരസ്പരികത ഉണ്ടായിരിക്കണം. ഇതിന് വിവാഹമുന്നൊരുക്കവും ദമ്പതീധ്യാനവും കൂടുതൽ സഹായകരമാകും.

ഏതു തിരക്കിനിടയിലും സ്ത്രീചിത്തത്തിന്റെ മസൃണത നഷ്ടപ്പെടുത്താതിരിക്കുവാനും ക്ഷമാപൂർവ്വം സഹനാധിഷ്ഠിതമായ ശുശ്രൂഷ കളിൽ ഏർപ്പെടുവാനും ശ്രമിക്കേണ്ട താണ്.

**ഏതൊരു വ്യക്തിക്കും ഔദ്യോഗികരംഗത്ത്** നിരവധി സമ്മർദ്ദങ്ങൾ നേരിടേണ്ടിവരാം. കൃത്യാന്തരവിലോപം വരുത്താതെ കൃത്യനിഷ്ഠയോടും സത്യസന്ധതയോടും ജോലികാര്യങ്ങളിൽ ഏർപ്പെടുവാൻ ശ്രദ്ധിക്കേണ്ടതാണ്. പലതരം വ്യക്തികളുമായി ഇടപെടേണ്ടി വരുമ്പോൾ ആത്മനിയന്ത്രണത്തോടും പക്വതയോടും അതിരുകൾ അറിഞ്ഞ് സ്വയം വിശ്വസ്ഥരാകുവാൻ പ്രാർത്ഥന യോടെ ശ്രമിക്കുക. പ്രലോഭനങ്ങളിൽ അടിമപ്പെടാതെ മൂല്യ ബോധത്തോടെ വർത്തിക്കുക. സഹപ്രവർത്തകരുടെ വിമർശനങ്ങളെ ക്രിയാത്മകമായി സ്വീകരിക്കുവാൻ മാനസിക മായി സജ്ജമാകുമ്പോൾ സുഹൃത് ബന്ധങ്ങൾ ദൃഢപ്പെ ടുത്തി തൊഴിലിടങ്ങളിൽ പ്രവർത്തിക്കുവാനും ശാന്തവും മധുരവുമായ അന്തരീക്ഷം സൃഷ്ടിക്കുവാനും സാധിക്കും. മറ്റുള്ളവരെ സദാ കുറ്റപ്പെടുത്താതെ സ്വയം തിരുത്തുവാൻ അഭ്യസിക്കുക. ഏൽപ്പിച്ചിരിക്കുന്ന ഉത്തരവാദിത്തങ്ങളെക്കുറിച്ച് ജീവിത പങ്കാളിയുമായി ചർച്ച ചെയ്യുകയും കുടുംബാന്തരീക്ഷത്തിലുള്ള പ്രായമായവരേയും കുഞ്ഞുങ്ങളേയും ഉത്തരവാദിത്തങ്ങൾ സാവകാശം അറിയിക്കുകയും ചെയ്യുമ്പോൾ അവരുടെ പ്രോത്സാഹനവും സ്നേഹവും സഹകരണവും ലഭിക്കുവാൻ സാധ്യതയേറും.

ഔദ്യോഗികരംഗത്ത് സഹപ്രവർത്തകർക്ക് സ്വാന്ത്വനമേകാം; എന്നാൽഅതിരുകവിഞ്ഞ അവരുടെ സ്വകാര്യതകളിൽ ഇടപെടാതിരിക്കുക. ധാർമ്മികമായ അടിസ്ഥാനത്തിൽ മാത്രം പ്രവർത്തനനിരതരാകുക. കണ്ണുനീരോടുകൂടെയുള്ള പ്രാർത്ഥനയും കഠിനാദ്ധ്വാനവും പ്രതിസന്ധികളിൽ ദൈവത്തിലുള്ള പരിപൂർണ്ണമായ ആശ്രയവും പരിരക്ഷിക്കുക. വിനയത്തോടും സഹാനുഭൂതിയോടുകൂടിയുമുള്ള പെരുമാറ്റം സഹപ്രവർത്തകരുടെ സഹകരണത്തിനും സഹായത്തിനും നിർണ്ണായക ഘടകമാണ്. പരുഷമായ വാക്കുകളും അഹന്തയോടെയുമുള്ള പെരുമാറ്റവും മാനസികമായ ഉത്ക ണ്ഠയും നിരാശയും വരാതെ ദൈവകേന്ദ്രീകൃതമായി ജീവിക്കുമ്പോൾ വിവിധ കാരങ്ങളിൽ യഥോചിതം ഏർപ്പെടുമ്പോഴും സ്വസ്ഥതയും സമാധാനവും ലഭിക്കും. പ്രയാസങ്ങളും പ്രതിസന്ധികളും വരുമ്പോൾ മറ്റുള്ളവരെ വിമർശിച്ചുകൊണ്ട് മാത്രം ജീവിക്കാതെ ആത്മശോധനയോടെ തിരുത്തലുകൾ വരുത്തി കർമ്മനിരതരാകേണ്ടതാണ്.

### സമ്മർദ്ദങ്ങൾ ലഘൂകരിക്കുവാൻ

സമയം, ധനം, താലന്തുകൾ ഇവയുടെ വിലയും സാദ്ധ്യതയും മനസ്സിലാക്കി പ്രവർത്തിക്കുക. ഗാർഹികകാര്യങ്ങൾക്കും ഔദ്യോഗിക ചുമതലകൾക്കും അതതിനുകൊടു ക്കേണ്ട മുൻഗണനാക്രമവും അനുപാതവും സൂക്ഷിക്കുക.

ദാമ്പത്യം എന്ന കൂട്ടുത്തരവാദിത്തത്തിൽ പരസ്പരം ഭരിക്കാതെ ദൈവാശ്രയത്തോടും ദൃഢനിശ്ചയത്തോടും ഭാരങ്ങൾ പങ്കുവെച്ച് കുടുംബാന്തരീക്ഷം സൗഹാർദ്ദമായ കൂട്ടായ്മയായി പരിപാലിക്കുക. പരസ്പരധാരണയോടെ തീരുമാനങ്ങൾ കൈക്കൊള്ളുക

സമയപരിപാലനത്തിന് സ്ത്രീകൾ ഇരുചക്രവാഹനമെങ്കിലും ഉപയോഗിക്കുക. ഗാർഹികക്രമീകരണങ്ങളിലും ഭക്ഷണകാര്യങ്ങളിലും കുഞ്ഞുങ്ങളെ വളർത്തുന്നതിലും വൃദ്ധജനസംരക്ഷണത്തിലും കൂട്ടായ പ്രവർത്തനം നടത്തുക. അവധി ദിവസങ്ങളിൽ വിശ്രമത്തിനും വിനോദത്തിനും സമയം കണ്ടെത്തുക.

കുടുംബജീവിതത്തിൽ നിസ്സംഗതയും അവഗണനയും ഒഴിവാക്കി ബഹുവിധകാര്യങ്ങൾ ചെയ്യുവാൻ സ്വയം പരിശീലിക്കുക ; മറ്റുള്ളവരെ പരിശീലിപ്പിക്കുക. ദമ്പതികൾക്കിടയിൽ 'മറ്റു സ്നേഹം'വരാതെ സൂക്ഷിക്കുക. പരസ്പരം അഭിനന്ദിക്കുവാനും അംഗീകരിക്കുവാനും ശ്രദ്ധിക്കുക.

ഒരു കാരണവശാലും അന്യോന്യം താഴ്ത്തിക്കെട്ടുകയോ പരിഹസിക്കുകയോ ചെയ്യാതിരിക്കുക.

ഒരുമിച്ചു പ്രാർത്ഥിക്കുകയും ഭക്ഷണം കഴിക്കുകയും ആശയവിനിമയം നടത്തുകയും ചെയ്യുക. ഇലക്ട്രോണിക് ഉപകരണങ്ങളുടെ അടിമകളാകാതെ 'അന്യോന്യം കാണുവാനും കേൾക്കുവാനും മനസ്സിലാക്കുവാനും ആശ്വസിപ്പിക്കുവാനും' സമയം കണ്ടെത്തുക.പരസ്പരം വിശ്വാസത്തോടും വിശ്വസ്ഥതയോടും സമ്പൂർണ്ണമായ ദൈവികസമർപ്പണത്തോടും സാമൂഹിക പ്രതിബദ്ധതയോടും മൂല്യബോധത്തോടെ ഇഴയടുപ്പമുള്ള ജീവിതം നയിക്കുമ്പോൾ സമ്മർദ്ദങ്ങളിൽ ദൈവത്തിന്റെ താങ്ങും തണലും അനുഭവിച്ചറിയുവാൻ സാധിക്കും. ■





ഫാ. വിൽസൺ ശങ്കരത്തിൽ

# ദാമ്പത്യ സ്മൃതി



ഒരു നൂറ്റാണ്ടിനു മുമ്പ് ദാമ്പത്യം എത്ര സൗഭാഗ്യകരം. പട്ടിണിയും ദാരിദ്ര്യവും ആയിരുന്നെങ്കിലും ദാമ്പത്യ സൗഖ്യം ഉന്നതമായിരുന്നു. പന്തളം മാന്തുക സെന്റ് തോമസ് ഓർത്തഡോക്സ് ഇടവകയിൽ പെരുമ്പ്രാത്ത് വിളയിൽ കുര്യൻ വർഗീസ് (100 വയസ്സ്) കുടുംബ ജീവിതത്തിന്റെ മധുരതരമായ സ്മരണ പങ്കിടുന്നു. ഭാര്യ: പന്തളം നാലുതുണ്ടത്തിൽ മറിയാമ്മ, ജീവിതത്തിലേക്ക് 'തക്കതുണയായി' വന്ന നിമിഷം മുതൽ മരണം വരെയും ഭാര്യയുമൊത്തുള്ള ജീവിതം സന്തോഷകരമായിരുന്നുവെന്ന് സാക്ഷ്യപ്പെടുത്തുന്നു.' കുര്യൻ വർഗീസ്-മറിയാമ്മ ദമ്പതികൾക്ക് ആറ് മക്കൾ.

**വിവാഹം എത്രാം വയസിലായിരുന്നു?**

എനിക്ക് 21-ഉം, മറിയാമ്മയ്ക്ക് 19-ഉം വയസ്. ഒരു മേടത്തിലായിരുന്നു. വിവാഹം മാന്തുക പള്ളിയിലായിരുന്നു. ഇന്നു കാണുന്ന പള്ളിയല്ല. ഓല മേഞ്ഞ പള്ളിയായിരുന്നു. അന്നു വിശുദ്ധ കുർബ്ബാനയെത്തുടർന്നായിരുന്നു കല്ല്യാണം. ഒരു ഞായറാഴ്ച ദിവസം.

**പെണ്ണുകാണൽ ചടങ്ങ് ഉണ്ടായിരുന്നോ?**

ഇന്നത്തെ പരിഷ്ക്കാരങ്ങളൊന്നും അന്നില്ല. പെണ്ണുകാണാൻ പോകുന്നത് കുടുംബത്തിലെ കാരണവർ. അവർ പറയുന്ന പെണ്ണിനെ കല്ല്യാണം കഴിച്ചുകൊള്ളണം. ഇനി വല്ല അംഗവൈകല്യമുണ്ടെങ്കിൽ പോലും അവർ 'മതി' എന്നു പറഞ്ഞാൽ പിന്നൊന്നും നോക്കില്ല.

**കല്ല്യാണ നിശ്ചയം?**

ഉണ്ടായിരുന്നു. പക്ഷേ ഇന്നത്തേപ്പോലെയല്ല. മണവാട്ടിയുടെ വീട്ടിലാണ് ഉറപ്പ്. രണ്ടുവീട്ടിലെയും അടുത്ത, ചുരുക്കം പേർ മാത്രം. ചെറുക്കനും പെണ്ണുമൊന്നും സംബന്ധിക്കാറില്ല. പെണ്ണിന്റെ വീട്ടിൽ ആയതുകൊണ്ട്, ചിലപ്പോൾ, പെണ്ണിനെയും കാണാറില്ല. ബന്ധുക്കൾ കാണുന്നതിനായി മാത്രം പെണ്ണിനെ വിളിപ്പിച്ച് കണ്ടശേഷം, തിരിച്ചയയ്ക്കും.

**സ്ത്രീധന സമ്പ്രദായം?**

അന്ന് സ്ത്രീധനമുണ്ട്. അതു പള്ളിയിൽ വിളിച്ചു ചൊല്ലും. 4% പള്ളിക്ക് പെൺവീട്ടുകാർ കൊടുക്കണം. 3% ആൺ വീട്ടിൽ നിന്നും.

**സ്ത്രീധനം വാങ്ങിയോ?**

എനിക്ക് 175 രൂപാ ആയിരുന്നു സ്ത്രീധനം അന്ന് രാശിക്കണക്കാ. പിന്നെ, പ്രയാസമുള്ളവർക്ക് അച്ചന്മാർ ഇടപെട്ട് കുറച്ചു കൊടുക്കും. അന്ന് അച്ചന്മാർ പറയുന്നതാ അവസാന വാക്ക്.

**വിവാഹത്തിനുള്ള യാത്രാ ക്രമീകരണം?**

സ്ത്രീകൾ കാളവണ്ടിയിലാ വരുന്നത്. പുരുഷന്മാർ നടക്കും. ചെറുക്കനെയും പെണ്ണിനെയും 'വില്ലു വണ്ടി'യിലാണ് കൊണ്ടുവരുന്നത്. അതു സൗകര്യവും സാഹചര്യവും പോലെയാണെന്നു മാത്രം. കാരണം അന്നത്തെ ഒരു ആഢംബരമാണ് 'വില്ലു വണ്ടി'.

**വിവാഹ ശുശ്രൂഷ ഇന്നത്തേതുപോലെയായിരുന്നോ?**

ശുശ്രൂഷയൊക്കെ ഇന്നത്തേതുപോലെതന്നെ. ഫോട്ടോ, വീഡിയോ, ക്വയർ ഒന്നുമില്ല. ഓഡിറ്റോറിയത്തിലുള്ള സദ്യയുമില്ല. കല്ല്യാണം കഴിഞ്ഞ് ചെറുക്കന്റെ വീട്ടിലാണ് 'കെട്ടി'ക്കയറുന്നത്. മുറ്റത്ത് പന്തലുണ്ടാവും.

**ക്രമീകരണങ്ങളും, രീതികളുമൊക്കെ എങ്ങനെ.**

ഒരാഴ്ച മുമ്പു മുതൽ പ്രാർത്ഥനാ യോഗം അംഗങ്ങളും കുടുംബാംഗങ്ങളും ഒത്തുചേർന്ന് പന്തൽ കെട്ടും. പാചക ക്രമീകരണങ്ങളും സർവ്വതും ഒരുക്കും. അത് കുടുംബാംഗങ്ങൾ തമ്മിൽ അറിയുവാനും, സനേഹവാത്സല്യങ്ങൾ, പങ്കിടുവാനും പരസ്പരം മനസിലാക്കുന്നതിനുമുള്ള അവസരമായിരുന്നു. കുടുംബത്തിൽ ആർക്കെങ്കിലും ബുദ്ധിമുട്ടുണ്ടെങ്കിൽ അവ പരിഹരിക്കുന്നതും ഇങ്ങനെയുള്ള ഒത്തുകൂടലിലായിരുന്നു എന്ന പ്രത്യേകതയും ഇതിനുണ്ട്.

വിവാഹ ശുശ്രൂഷയ്ക്കുശേഷം പന്തലിൽ വധുവും വരനും എത്തുമ്പോൾ പനിനീർ കുടഞ്ഞ് സ്വീകരിക്കും. പന്തലിൽ വെള്ളയും, കരിമ്പടവും നിർബന്ധം. അച്ചന്മാർക്ക് പ്രത്യേക ഇരിപ്പടം, മണവാളന്റെയും മണവാട്ടിയുടെയും അടുത്ത് ഒരുക്കും. കൈ കഴുകുന്നതിന് കിണ്ടിയിൽ വെള്ളം വയ്ക്കുമായിരുന്നു. വേഷം വെള്ള വസ്ത്രങ്ങൾ മാത്രം. സ്ത്രീകൾ ചട്ടയും മുണ്ടും ധരിക്കും. ഷർട്ട് ചുരുക്കം. അല്ലെങ്കിൽ നല്ല ഒരു 'നേരിയത്' (ഇന്നത്തെ പൊന്നാട പോലെയുള്ളത്).

പന്തലിൽ ചെറുക്കനും, പെണ്ണും വന്നു കഴിഞ്ഞാൽ ആദ്യം മണവാളന്റെ വീട്ടിൽ വലതുകാൽ വച്ച് പ്രവേശിക്കും. ശേഷം മാത്രം ചടങ്ങുകൾ. ഭക്ഷണം രുചികരമായിരുന്നു. പ്രത്യേകം തയ്യാർ ചെയ്ത മീനും, ഇറച്ചിയും മറ്റു വിഭവങ്ങളും ഉണ്ട്. 'പൂവൻപഴം' വധുവിന്റെ കൂടെ വരുന്നവർക്കോ, ആദ്യ പന്തിയിൽ ഇരിക്കുന്നവർക്കോ മാത്രം.

കല്ല്യാണം കഴിഞ്ഞ് 7 ദിവസത്തിനു ശേഷമാണ് ഞാൻ പെണ്ണിനെ കാണുന്നത്. ഇന്നത്തെപ്പോലെയല്ല. തമ്മിൽ സംസാരം ചുരുക്കം. കൂട്ടുകുടുംബം ആയിരുന്നു. വീട്ടിൽ ആണുങ്ങൾ ഭക്ഷണം കഴിച്ച് ശേഷം മാത്രമേ പെണ്ണുങ്ങൾ ഭക്ഷണം കഴിക്കുകയുള്ളൂ.

പള്ളിയിൽ പോകുന്നത് നിർബന്ധമായിരുന്നു. ആണുങ്ങൾ മുൻപിലും, പെണ്ണുങ്ങൾ പിറകിലുമായിരുന്നു നടന്നു പോകുന്നത്, എന്ന പ്രത്യേകതയുണ്ട്. അക്കാലത്ത് നോമ്പും, പ്രാർത്ഥനാ ക്രമീകരണങ്ങളും ചിട്ടയായിരുന്നു.

എന്തെല്ലാം ബുദ്ധിമുട്ടുണ്ടെങ്കിലും അതെല്ലാം പരസ്പരം അറിഞ്ഞും കരുതിയും സ്നേഹിച്ചും ചെയ്യുമായിരുന്നു. ആ ജീവിതം മധുരതരമായിരുന്നു. സ്വർഗ്ഗതുല്യവും.

മാന്തുകയിൽ നിറഞ്ഞ ചിരിയോടെ ക്ഷീണം മറന്ന് ആ നല്ല നാളുകളിലേക്ക് അപ്പച്ചന്റെ ഓർമ്മ പറന്നുയർന്നു.

# ദാമ്പത്യ മധുരം



'ഓർത്തഡോക്സ് സഭ എന്റെ സഭയാണ്. അതിൽ ജനിച്ചു വളർന്നതിൽ ഞാൻ അഭിമാനിക്കുന്നു.'

101 വയസ്സിന്റെ നിറവിലെത്തിയ വില്ലൂർ പത്തയിൽ പുത്തൻവീട്ടിൽ കെ. ഉണ്ണുണ്ണിയുടെ വാക്കുകൾ ദൃഢമായിരുന്നു. 1912 ഏപ്രിലാണ് ജനനം. ഒൻപതാം ക്ലാസ്സ് വരെ പഠിച്ചു. 1944-ൽ ആർമിയിൽ ചേർന്നു.

തിരുനൽവേലി, ബാംഗ്ലൂർ, കറാച്ചി, ലക്നൗ എന്നിവടങ്ങളിൽ സേവനം ചെയ്തു. 1939-ൽ വിവാഹം കഴിച്ചു. ഭാര്യ ശോശാമ്മ 14 വർഷം മുമ്പ് മരിച്ചു.

നാല് തലമുറയെ കണ്ടു. ഇപ്പോഴും നല്ല കേൾവി. കാഴ്ചയ്ക്ക് അല്പം മങ്ങൽ മാത്രം.

വായന വലിയ ഇഷ്ടമായിരുന്നു. ബൈബിൾ മുഴുവനും 14 പ്രാവശ്യം വായിച്ചു തീർത്തു. ഭഗവദ്ഗീതയും, ഖുറാനും വായിച്ചിട്ടുണ്ട്.

മലയാളം, ഹിന്ദി, തമിഴ്, ഉർദു എന്നിവ ഇപ്പോഴും സംസാരിക്കും.

കൊട്ടാരക്കര വില്ലൂർ സെന്റ് മേരീസ് ഇടവകാംഗമാണ്. ദീർഘകാലം സൺഡേസ്ക്കൂൾ അദ്ധ്യാപകനായിരുന്നു.

**ഇപ്പോഴത്തെ തലമുറയെപ്പറ്റി എന്താണ് അഭിപ്രായം.**

ഐശ്വര്യമുള്ള തലമുറയാണ്. പുരോഗമനം ധാരാളം ഉണ്ട്. എന്നാൽ അധഃപതനവും വർദ്ധിക്കുന്നു.

**ദാമ്പത്യ ജീവിതത്തെക്കുറിച്ചുള്ള ഓർമ്മകൾ എന്തെല്ലാം.**

നല്ല ഓർമ്മകൾ മാത്രം. മധുരസ്മരണകൾ. ഒത്തിരി കഷ്ടപ്പെട്ടു. ദൈവം കരുതി. ഒരുമിച്ചുള്ള ജീവിതം ആഹ്ലാദകരമായിരുന്നു നല്ല കുടുംബ ജീവിതം തന്ന ദൈവത്തിന് മഹത്വം.

**പുതിയ തലമുറയ്ക്കുള്ള സന്ദേശം...?**

ദൈവാശ്രയ ബോധത്തോടെ ജീവിക്കണം. രാവിലേയും വൈകിട്ടും പ്രാർത്ഥിക്കണം. എങ്കിൽ മാത്രമെ വിജയം വരിക്കുവാൻ കഴിയുകയുള്ളു. മക്കളെ നന്നായി വളർത്തണം. ദൈവകൃപയിൽ ശരണപ്പെടണം. ഇത്രയും വയസായിട്ടും രോഗങ്ങൾ ഒന്നുതന്നെയില്ല. ശാരീരിക ക്ഷീണം മാത്രം. എല്ലാറ്റിനും എന്റെ ദൈവത്തിന് സ്തുതി.

**- ഫാ. കോശി ജോൺ, കലയപുരം**



## ഡോക്ട്രേറ്റ്



പന്തളം ആറ്റുവാ മാർ ബർസൗമാ ഓർത്തഡോക്സ് പള്ളി ഇടവകാംഗം പറമൺ ബഥേലിൽ ഫാ. നൈനാൻ വി. ജോർജ്ജിന് ചിക്കാഗോ ലൂതറൻസ് സ്ക്കൂൾ ഓഫ് തിയോളജിയിൽ നിന്നു ഡോക്ട്രേറ്റ് ലഭിച്ചു. ഇപ്പോൾ ഉള്ളന്നൂർ സെന്റ് മേരീസ് പള്ളി വികാരി.

പുത്തൻകാവ് കിഴക്കേത്തലയ്ക്കൽ പീടികയിൽ മെറീനാ നൈനാൻ സഹധർമ്മിണി. മക്കൾ: ഫേബാ ചിന്നു നൈനാൻ, ഗ്രിഗറി ജോർജ്ജ് നൈനാൻ.



## REV. FR. JACOB KOSHY

May you continue to be sustained by HIS GRACE, & may your life in GOD'S service always be filled with joy. Congratulations on your

**25th Anniversary as a Priest.**

Love & Regards,

**Chacko Varghese, Job Elias, Capt. John T.G. (Rtd.), Samuel V.D., Thomas Mani, together with their families. St.Mary's OSC, Pune.**

For Favours Received









ഒരു വിശ്വാസി ഒരു വിശ്വാസി ഒരു വിശ്വാസി ഒരു വിശ്വാസി




## സൂത്താറ

സന്ധ്യ കഴിഞ്ഞുള്ള യാമനമസ്ക്കാരം (Compline) സൂത്താറാ എന്ന വാക്കിന് കാവൽ, സംരക്ഷണം (Protection) മറയ്ക്കുക, (Covering) എന്നൊക്കയാണ് അർത്ഥം. 'സ്ത്താർ' എന്ന ക്രിയാധാതുവിൽ നിന്ന് രൂപപ്പെട്ട വാക്കാണ് സൂത്താറാ എന്നുള്ളത്. 'സ്ത്താർ' എന്നുള്ളതിന് രഹസ്യം (Secret), മറഞ്ഞിരിക്കുക (Concealed) hidden, രഹസ്യസ്ഥലം എന്നൊക്കെയാണ് അർത്ഥം നൽകുന്നത്. സൂത്താറാ നമസ്ക്കാരത്തിൽ 'അത്യുന്നതനുടെ മറവിലിരിക്കുന്നവനായ കർത്താവേ' (സങ്കീ:91 : 1) എന്ന അപേക്ഷ ചൊല്ലുന്നതുകൊണ്ടാണ് (യോസെബുസേത്തോറേദമറൈമോ) ഈ യാമപ്രാർത്ഥനയ്ക്ക് സൂത്താറാ നമസ്ക്കാരം എന്ന പേര് സിദ്ധിച്ചത്. ഭൂമിയിൽ ഇരുൾ വ്യാപരിക്കുമ്പോൾ അന്ധകാരത്തിന്റെ ശക്തി കളിൽനിന്ന് കർത്താവിന്റെ സ്ലീബാ കാവൽ ചെയ്യണമെന്ന് അപേക്ഷിക്കുന്ന തുകൊണ്ടുമാകാം ഇതിന് സൂത്താറ എന്ന് പേര് വന്നത്. 'നൂത്തോറോ' എന്ന വാക്കിനും ഇതിന് സമാനമായ അർത്ഥമാണുള്ളത്. 'സംരക്ഷിക്കുക', 'കാവൽ ചെയ്യുക' എന്നൊ ക്കെയാണ് ഇതിനർത്ഥം. ഇസ്രായേലിന്റെ ഉറങ്ങാത്ത കാവൽക്കാരൻ നമ്മെ കാവൽ ചെയ്യാനുള്ള യാചനകളും അപേക്ഷകളുമാണ് സൂത്താറ പ്രാർത്ഥനയിൽ നാം നിർവ്വഹിക്കുന്നത്.

**ഫാ. മാത്യു വർഗീസ്, റോം**









# QUIZ

**ഫാ. ഗീവർഗ്ഗീസ് മേക്കാട്ട്**

## പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവാ

### ചോദ്യങ്ങൾ

1. പ. ബസേലിയോസ് ഗീവർഗ്ഗീസ് ദ്വിതിയൻ ബാവായുടെ മാതാപിതാക്കൾ ആരെല്ലാം?
2. ജനന തീയതി എന്ന്?
3. ബസേലിയോസ് ഗീവർഗീസ് ദ്വിതിയൻ ബാവായുടെ അറിയപ്പെടുന്ന വിളിപ്പേരുകൾ ഏതെല്ലാം?
4. വൈദിക വിദ്യാഭ്യാസം ആരംഭിച്ചത് എത്രാം വയസ്സിൽ, എവിടെ?
5. ശെമ്മാശപട്ടം നൽകിയത് ആരുടെ മുഖ്യകാർമികത്വത്തിൽ ആണ്?
6. വൈദികപട്ടം സ്വീകരിച്ചത് എന്ന്?
7. കാതോലിക്കാ സ്ഥാനാരോഹണം എന്ന്? എവിടെ വച്ച്?
8. 1931 ഏപ്രിൽ നടത്തിയ മൂറോൻ കൂദാശ എവിടെ വച്ചായിരുന്നു?
9. പ. ഗീവർഗീസ് ദ്വിതീയൻ ബാവായെ മെത്രാനായി വാഴിച്ചത് ആരാണ്? എന്ന്?
10. പ. ബാവായുടെ മൂന്നു ഗ്രന്ഥങ്ങൾ ഏതൊക്കെ?
11. 1901 ൽ സുറിയാനിയിൽ നിന്നും വിവർത്തനം ചെയ്ത പുസ്തകം ഏത്?
12. പ. ബസേലിയോസ് ഗീവർഗീസ് ദ്വിതിയൻ ബാവാ പ.പരുമല തിരുമേനിയോടൊപ്പം പരിശുദ്ധനായി പ്രഖ്യാപിച്ചത് ആരെ?
13. "ഈ വിധി അവസാന വിധിയല്ല, ദുഃഖവെള്ളിയാഴ്ച കുഴിച്ചിട്ട സത്യം ഞായറാഴ്ച ഉയിർത്തതുപോലെ അവസാനം സത്യം ജയിക്കും...." ഈ മഹത് പ്രഖ്യാപനത്തിന്റെ നിയമപരമായ പശ്ചാത്തലം എന്ത്?
14. മലങ്കര മെത്രാപ്പോലീത്തായായി അവരോധിച്ച മലങ്കര അസോസിയേഷൻ നടന്നത് എവിടെ? എന്ന്?
15. കാലം ചെയ്ത തീയതി?

ഉത്തരങ്ങൾ ഡിസം. 15-നകം അയയ്ക്കണം. വിലാസം:-

ഫാ. ഗീവർഗ്ഗീസ് മേക്കാട്ട്,
ഓർത്തഡോക്സ് സ്റ്റുഡന്റ് സെന്റർ
A.K.G. സെന്ററിന് എതിർവശം, പാളയം,
തിരുവനന്തപുരം - 1
ഫോൺ: 09496800217, 0471 2477604,
frsaji@yahoo.in

**വിജയികൾക്ക് പ്രത്യേകമായ സമ്മാനങ്ങൾ**

# St. Mary's School Chandigarh

Affiliated to CBSE, New Delhi, Sector 46-B, Chandigarh



## Silver Jubilee Celebration 2014





Rev. Fr. John K. Jacob
(Chairman)

A magnificent function of Silver Jubilee celebration was held at St. Mary's School, Chandigarh on Sunday 12th October 2014. **His Grace Dr. Youhanon Mar Demetrios, Metropolitan of Delhi Diocese inaugurated the function and Governor of Punjab & Administrator, UT, Chandigarh Sh. Shivraj.V.Patil was the Chief Guest.**

The occasion was also graced by the presence of Very Rev M.S. Skariah Ramban, and R.J. Khanderao, Regional officer CBSE. Rev.Fr John K Jacob, the Hon'ble chairman, welcomed the chief guest. Headmistress Mrs. Mini Jose presented the annual report. To commemorate the completion of **'25 glorious years'** of the institution a special edition of magazine "Menorah" – the Reminiscence 2014-15 was released.

The meritorious students were awarded with prizes and certificates. The event concluded with vote of thanks rendered by the Principal Mr. M.M. Thomas.





# വേദമൊഴികൾ

ഫാ. ഫിലിപ്പ് തരകൻ തേവലക്കര

## Breaking The Word

*2014 നവംബർ 23*

**ദൈവമാതാവിനോടുള്ള അറിയിപ്പിന്റെ ഞായർ**

വി: ലൂക്കോസ് 1:26 – 38

മശിഹായുടെ മാതാവാകാൻ ദൈവം മറിയമിനെ തിരഞ്ഞെടുത്തിരിക്കുന്നു എന്ന അറിയിപ്പാണ് ഗബ്രിയേൽ ദൂതൻ മുഖാന്തിരം നൽകുന്നത്. വി വേദപുസ്തകത്തിലെ മനോഹരമായ സംഭാഷണമാണ് ഇത്. ഗബ്രിയേൽ ദൂതനിൽ നിന്ന് ആരംഭിച്ച് മറിയമിലൂടെ സർവ്വ ജാതികൾക്കും നൽകപ്പെടാനുള്ള 'നല്ല വാർത്ത' ഇവിടെ പരന്നൊഴുകുകയാണ്. ജീവിതത്തിന്റെ നൈർമല്യവും നിഷ്കളങ്കതയും വി. മറിയാമിൽ കൂടിയും സ്വർഗ്ഗത്തിന്റെ മഹത്വം ഗബ്രിയേൽ ദൂതനിൽ കൂടിയും ഇവിടെ പ്രകാശിക്കുന്നു. ഏദൻ തോട്ടം അടയ്ക്കപ്പെട്ടതുമുതൽ തുടങ്ങിയ മനുഷ്യന്റെ പ്രതീക്ഷ ഈ സംഭാഷണത്തിലൂടെ പൂവണിയുന്നു.

### 1. സുവിശേഷം സമ്മാനിച്ച സംഭാഷണം

വാല്മീകിയും നാരദനും സംഭാഷിച്ചപ്പോൾ രാമായണം പിറന്നു. ശുക്രമഹർഷിയും പരീക്ഷിത്തും സംഭാഷിച്ചപ്പോൾ ശ്രീമദ്ഭാഗവതം പിറന്നു. അർജ്ജുനനും ശ്രീകൃഷ്ണനും സംസാരിച്ചപ്പോൾ ഭഗവദ്ഗീത പിറന്നു. എന്നാൽ മറിയാമും ഗബ്രിയേൽ ദൂതനും സംസാരിക്കുന്നിടത്ത് 'സുവിശേഷം പിറക്കുന്നു'. ത്രികാലങ്ങളേയും ശുദ്ധീകരിക്കുന്നതാണ് സുവിശേഷം. ദൈവത്തിന്റെ ഇച്ഛയും മനുഷ്യന്റെ സമർപ്പണവും ചേരുന്നിടത്താണ് 'സുവിശേഷം' പിറക്കുന്നത്. ഹൃദ്യമായ സംഭാഷണങ്ങൾക്ക് നടുവിൽ ഇന്നും ക്രിസ്തു പിറക്കുന്നുണ്ട്. മുള്ളുകൾക്ക് നടുവിൽ ഇന്നും ക്രിസ്തു പിറക്കുന്നുണ്ട്. മുള്ളുകൾക്ക് നടുവിൽ പനിനീർപുഷ്പം പിറക്കുന്നതുപോലെയാണ് ഇവിടുത്തെ ഹൃദ്യത ഉളവാകുന്നത്. യഹൂദപാരമ്പര്യത്തിൽ വിവാഹത്തിന് ഒരു വർഷം മുൻപെങ്കിലും വിവാഹ നിശ്ചയം നടത്തും. ഈ കാലഘട്ടത്തിൽ പുരുഷൻ മരിച്ചുപോയാൽ കന്യക വിധവയായിട്ടാണ് വിശേഷിപ്പിക്കപ്പെടുക. ഈ കാലയളവിൽ തക്കതായ കുറ്റം പുരുഷന് ആരോപിച്ച് വിവാഹമോചനം നേടുകയോ സ്ത്രീയെ വധശിക്ഷയ്ക്ക് ഏൽപ്പിക്കുകയോ ചെയ്യാം. ഈ പ്രതിസന്ധിക്ക് നടുവിലാണ് ഹൃദ്യമായ സംഭാഷണം പിറക്കുന്നത്. ജീവിതത്തിന്റെ എല്ലാ പ്രതീക്ഷകളും മനുഷ്യ നന്മയ്ക്ക് ഉപയോഗിക്കാൻ വി.മറിയാമിന് ഇവിടെ സാധിക്കുന്നു. പരിത്യാഗത്തിന്റെ വസന്തം വിടർന്ന ഉദ്യാനമായി വി. മറിയം മാറുകയാണ്. ഉത്പത്തി 24:50 റിബേക്ക പിതൃഭവനത്തേയും സ്വജീവിതത്തേയും വിട്ട് മണവാളന്റെ ഭവനത്തിലേക്ക് യാത്രയാകുന്നു എന്ന് പറയുന്നതുപോലെ ക്രിസ്തുവിനുവേണ്ടി വി. മറിയം ജീവിത സുഖം പരിത്യജിക്കുന്നിടത്താണ് സുവിശേഷം പിറക്കുന്നത്.

ഇന്ന് നല്ല സംഭാഷണങ്ങളുടെ അഭാവമാണ് തിന്മ പെരുകുന്നതിന്റെ കാരണം. സ്വയത്തെക്കാൾ ദൈവത്തെയും മനുഷ്യനെയും സ്നേഹിക്കുവാൻ കഴിയുന്നതാണ് മറിയമിനെ ദൗത്യസമർപ്പണത്തിന് ഒരുക്കുന്നത്.

'അന്യജീവനുതകി സ്വജീവിതം
ധന്യമാക്കുമമലേ വിവേകികൾ'

എന്ന കവിവാക്യം ഇവിടെ പ്രസക്തമാണ്. ദൈവത്തിന് പിറക്കുവാൻ ഇടം നൽകുന്ന സംഭാഷണങ്ങൾ പിറക്കട്ടെയെന്ന് വചനിപ്പ് നമ്മെ ഓർമ്മിപ്പിക്കുന്നു.

### 2. സാധ്യതകളുടെ വഴിതുറക്കലാണ് ജീവിതം

മനുഷ്യജീവിതം സാധ്യതകളുടേതാണ്. പ്രതിസന്ധികൾക്ക് മുമ്പിൽ പകച്ചുപോകുമ്പോൾ സാധ്യതകൾ നമ്മളിൽനിന്ന് അകലുന്നു. 'ദൈവത്തിന് ഒരു കാര്യവും അസാധ്യമല്ലല്ലോ' എന്ന് ദൂതൻ വി.മറിയമിനെ മാത്രമല്ല, ലോകത്തെ മുഴുവൻ ഓർമ്മിപ്പിക്കുകയാണ്. മനുഷ്യബുദ്ധിക്ക് നടക്കാത്ത കാര്യം നടക്കുന്നതെങ്ങനെയെന്ന് മറിയം ചോദിക്കുമ്പോൾ, ചാർച്ചക്കാരിയും വൃദ്ധയുമായ എലിസബത്തിൽ എങ്ങനെ ദൈവം പ്രവർത്തിച്ചുവെന്ന് നല്ല അദ്ധ്യാപകന്റെ മികവോടെ ഗബ്രിയേൽ ദൂതൻ വിശദീകരിക്കുന്നു. നമ്മുടെ പരിസരങ്ങളിലെ നന്മകൾ ദൈവിക സാധ്യതകളിലേക്ക് വിരൽചൂണ്ടുന്നവയാണ്.

എനിക്കറിയാവുന്ന ദമ്പതികൾ-വിവാഹം കഴിഞ്ഞ് പതിനാറ് വർഷം അവർക്ക് മക്കളില്ലായിരുന്നു. ചെയ്യാവുന്ന ചികിത്സകൾ ധാരാളം പണം ചെലവഴിച്ച് ചെയ്തു. ഫലപ്രദമായില്ല. പക്ഷേ, അവർ നിരാശരായില്ല. അവർ കൂടുതൽ ദൈവാശ്രയബോധത്തോടെ മുമ്പോട്ട് പോയി. വിവാഹം കഴിഞ്ഞ് 16 വർഷങ്ങൾക്കുശേഷം ദൈവം പ്രസാദിച്ചു. ഒരു പ്രസവത്തിൽ മൂന്ന് കുഞ്ഞുങ്ങൾ.

### ഓർമ്മപ്പെരുന്നാൾ



**കോട്ടയം:-** പഴയ സെമിനാരി സ്ഥാപകൻ സഭാജ്യോതിസ് പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസ് രണ്ടാമൻ മെത്രാപ്പോലീത്തായുടെ 198-ാമത് ഓർമ്മയും ഡോ. പൗലോസ് മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്തായുടെ 18-ാം ഓർമ്മയും കോട്ടയം പഴയസെമിനാരിയിൽ നവം. 24-ന് നടത്തും. പ. കാതോലിക്കാബാവാ മുഖ്യ കാർമികത്വം വഹിക്കും.

രണ്ടാണും ഒരു പെണ്ണും. ഒരു കുപ്പിവെള്ളം ചോദിച്ചാൽ ഒരു നദി സമ്മാനമായി നൽകുന്ന ദൈവം. ജീവിതത്തിന്റെ വാതിലുകൾ അടച്ചുകളയുന്ന ദൈവമല്ല. യെശയ്യ:43:2 ൽ പറയുന്നു: 'നീ വെള്ളത്തിൽക്കൂടി കടക്കുമ്പോൾ ഞാൻ നിന്നോടുകൂടി ഇരിക്കും. നീ നദികളിൽ കടക്കുമ്പോൾ ഞാൻ നിന്നോട് കൂടി ഇരിക്കും. അവ നിന്റെ മീതെ കവിയുകയില്ല. പ്രതിസന്ധികളിലും സന്തോഷത്തിലും രക്ഷയുടേയും വളർച്ചയുടേയും സാധ്യതയാണ് ദൈവം നമുക്ക് നൽകുന്നത്.'

'അൻപുടയോനെ നിൻ വാതിലടച്ചെന്നാൽ
മുട്ടിവിളിപ്പാനില്ലല്ലോ മറ്റൊരു വാതിൽ'

എന്ന് നാം പ്രാർത്ഥിക്കുന്നത് അതുകൊണ്ടാണ്. സാധ്യതകളുടെ ഉത്സവമാണ് (Feast of Possibilities )വചനിപ്പ്.

**3. പദവിയെ വിനയത്തോടെ ഉൾക്കൊള്ളുന്ന മറിയം**

ദൈവമാതാവെന്ന പദവിയിലേക്കാണ് വി. മറിയ പ്രവേശിക്കുന്നത് 'ഇതാ ഞാൻ കർത്താവിന്റെ ദാസി. നിന്റെ വാക്കുപോലെ എനിക്ക് ഭവിക്കട്ടെ' (ലൂക്കോ 1:38) എന്ന് പറഞ്ഞുകൊണ്ടാണ്. വി.മറിയം ഉയർച്ചയിൽ താഴ്മയുടെ മൂർത്തഭാവമായി മാറുകയാണ്. സമുദ്രത്തിന്റെ മഹത്വം അതിന്റെ താഴ്ചയാണ്. നദികളേക്കാൾ സമുദ്രം ഉയർന്നിരിക്കുന്നുവെങ്കിൽ ഒരു നദിയും സമുദ്രത്തിലെത്തുകയില്ല. സമുദ്രം മഹത്വം പ്രാപിക്കുകയുമില്ല. അധികാരവും പദവിയും വിനയപൂർവ്വം കൈകാര്യം ചെയ്യേണ്ടതാണ്. ഇവയുടെ ദുർവിനിയോഗമാണ് ഇന്ന് നടക്കുന്നത്. 'അധികാരം' എന്ന വാക്കിന് ധിക്കാരമില്ലാത്ത എന്ന അർത്ഥമുണ്ട്. ഇന്ന് 'അധികാരം' കിട്ടിയാൽ ആദ്യം കാട്ടുന്നത് ധിക്കാരമാണ്. ധിക്കാരമില്ലാത്ത ഇടമാണ് സ്വർഗ്ഗം. ദൈവം വസിക്കുന്ന ഇടമാണ് സ്വർഗ്ഗം. വി മറിയമിന്റെ വിനയം അവളിൽ ദൈവം വസിക്കുവാൻ ഇടമായി. അവൾ സ്വർഗ്ഗമായി മാറി. നമ്മുടെ ഭവനങ്ങളും വ്യക്തിജീവിതവും സാമൂഹ്യജീവിതവും സ്വർഗ്ഗമായി മാറാൻ നമ്മിളിലെ അഹങ്കാരം ഇല്ലാതാകണം. വിനയവും തന്നോട് തന്നെ കാണിക്കുന്ന സത്യസന്ധതയുമാണ് ഒരു പ്രചോദിത വ്യക്തിയുടെ ലക്ഷണം. വി മറിയം നമ്മെ പ്രചോദിപ്പിച്ചുകൊണ്ടിരിക്കുന്നു. അവൾ ഉയർച്ചയുടെ പടവാണ്. യാക്കോബിന്റെ ദർശനത്തിലെ ഗോവണിപോലെ..... താഴ്മയാൽ ഉയരേണ്ടവരാണ് നാം. താഴുന്നവർ ഉയർത്തപ്പെടുകതന്നെ ചെയ്യും. വി ലൂക്കോ 14:11 തന്നത്താൻ ഉയർത്തുന്നവൻ താഴ്ത്തപ്പെടും. തന്നത്താൻ താഴ്ത്തുന്നവൻ ഉയർത്തപ്പെടും. ഉയരത്തിൽ ധന്യമായി ശോഭിക്കുന്ന നക്ഷത്രമായി വി മറിയമിനെപ്പോലെ നാമും ജ്വലിക്കണം.

## ഓർമ്മപ്പെരുന്നാൾ

**ദേവലോകം:-** പരിശുദ്ധ ബസേലിയോസ് ഔഗേൻ പ്രഥമൻ കാതോലിക്കാ ബാവായുടെ 39-ാം ഓർമ്മ ഡിസം. 8-ന് കാതോലിക്കേറ്റ് അരമനയിൽ.

**വളയംചിറങ്ങര:-** മാത്യൂസ് മാർ ബർന്നബാസ് മെത്രാപ്പോലീത്തായുടെ രണ്ടാം ഓർമ്മ ഡിസം. 9-ന് വളയംചിറങ്ങര സെന്റ് പീറ്റേഴ്സ് & സെ. പോൾസ് പള്ളിയിൽ.

**പത്തനംതിട്ട:-** ദാനിയേൽ മാർ പീലക്സീനോസ് മെത്രാപ്പോലീത്തായുടെ 24-ാം ഓർമ്മ ഡിസം. 13-ന് ബേസിൽ ദയറായിൽ.

**വാകത്താനം:-** പ. ബസേലിയോസ് ഗീവർഗീസ് പ്രഥമൻ കാതോലിക്കാ ബാവായുടെ 86-ാം ഓർമ്മ ഡിസം. 17-ന് വാകത്താനം വള്ളിക്കാട്ട് ദയറായിൽ.

*2014 നവംബർ 30*

# എലിശുബായുടെ അടുക്കലേക്കുള്ള മറിയാമിന്റെ യാത്ര

വി: ലൂക്കോസ് 1:39 – 56

**പാ**ലസ്തീന്റെ വടക്കുഭാഗമായ ഗലീലിയിലെ നസ്രേത്തിൽനിന്ന് തെക്കുഭാഗമായ യഹൂദ്യയിലേക്ക് എലിസബത്തിനെ കാണുവാൻ മറിയാം നടത്തുന്ന യാത്രയും മറിയാമിന്റെ പാട്ടുമാണ് ഇതിവൃത്തം.

യാത്രകളുടെ സമാഹാരമാണ് ജീവിതം. തീർത്ഥാടനയാത്രകൾ, ഉല്ലാസയാത്രകൾ, പഠനയാത്രകൾ, ഉദ്യോഗമന്വേഷിച്ചുള്ള യാത്രകൾ, കാണാതെപോയവരെ തേടിയുള്ള യാത്രകൾ ഇങ്ങനെ ലക്ഷ്യമനുസരിച്ച് യാത്രകളുടെ പേരും മാറുന്നു. ചൊവ്വയെ അന്വേഷിച്ച് ഭൂമിയിൽനിന്ന് ഇന്ത്യ അയച്ച പേടക യാത്രയെ 'മംഗൾയാൻ' എന്നാണ് വിശേഷിപ്പിക്കുന്നതെങ്കിൽ മറിയാമെന്ന ഗർഭിണി ചാർച്ചക്കാരിയും വൃദ്ധയും ഗർഭിണിയുമായ എലിസബത്തിനെ കാണുവാനും ശുശ്രൂഷിക്കാവാനും നടത്തിയ യാത്ര അനിർവചനീയമായ അനുഭവമാണ്, ഭൂതലോകത്തിന് സമ്മാനിക്കുന്നത്.

**1. ബന്ധങ്ങളിൽ ബദ്ധപ്പാടുകൾ ഭാരമല്ല**

ആ നാളുകളിൽ മറിയ എഴുന്നേറ്റ് മലനാട്ടിൽ യഹൂദ്യ പട്ടണത്തിൽ ബദ്ധപ്പെട്ടു ചെന്നു (ലൂക്കോ 1:39). തന്റെ ചാർച്ചക്കാരിയായ എലിസബത്തിന് വാർദ്ധക്യത്തിൽ ലഭിച്ച സന്താന സൗഭാഗ്യത്തിൽ സന്തോഷിക്കാനും ശുശ്രൂഷിക്കാനും അതിലൂടെ ബന്ധം സുദൃഢമാക്കാനുമാണ് വി.മറിയം എലിസബത്തിന്റെ ഭവനത്തിൽ എത്തുന്നത്. മനുഷ്യജീവിതം കഥകളുടെ സമാഹാരമാണ്. അതുകൊണ്ടാണ് മനുഷ്യൻ മരിക്കുമ്പോൾ കഥാവശേഷനായി എന്ന് പറയുന്നത്. ജീവിതം അവസാനിക്കുമ്പോൾ ഇവിടെ അവശേഷിപ്പിക്കുന്നത് ജീവിതം കൊണ്ട് നമ്മൾ സൃഷ്ടിക്കുന്ന കഥകൾ മാത്രമാണ്. മനുഷ്യന്റെ ബന്ധങ്ങളാണ് കഥയുടെ അടിസ്ഥാനം. എലിസബത്തും മറിയാമും ബദ്ധപ്പാടുകൾക്ക് നടുവിൽ ബന്ധങ്ങളിലൂടെ നല്ല കഥ രചിച്ചവർ ആയിരുന്നു.

സാങ്കേതിക വിദ്യകളിലൂടെ ലോകം അടുത്തു. പക്ഷേ, ഇന്ന് സാങ്കേതികത മനുഷ്യനെ സമ്പർക്കത്തിലേയ്ക്കല്ല, സംഘർഷത്തിലേയ്ക്കാണ് നയിക്കുന്നത്. അനുദിനം ചെറുതായിക്കൊണ്ടിരിക്കുന്ന ലോകത്തിൽ അനുദിനം വലുതാകുന്ന മനുഷ്യരെയാണ് ആവശ്യം. ജീവിതം ബദ്ധപ്പാടുകൾ നിറഞ്ഞതാണ്. ബദ്ധപ്പാടുകളിൽ സ്നേഹം നിറയുന്നിടത്ത് ബന്ധങ്ങൾ സുദൃഢമാകും. തത്വചിന്തകനായ ജിദ്ദു കൃഷ്ണമൂർത്തി സ്നേഹത്തിന് വ്യാഖ്യാനം നൽകുന്നതിങ്ങനെയാണ്. 'The Love is painful exodus'. അതായത് വേദന നിറഞ്ഞ പുറപ്പാടാണ് സ്നേഹം. അത് ബദ്ധപ്പാടാണ്. ഭർത്താവിനുവേണ്ടി കാത്തിരിക്കുക, ഭാര്യക്കുവേണ്ടി ഉറക്കമിളക്കുക, രോഗികളായ മാതാപിതാക്കളെ ശുശ്രൂഷിക്കുക, മക്കൾക്കുവേണ്ടി അദ്ധ്വാനിക്കുക, കുടുംബത്തിനുള്ളിലെ കുറ്റങ്ങളും വീഴ്ചകളും പൊറുക്കുക. ഇതെല്ലാം ബന്ധങ്ങളുടെ ദൃഢതയ്ക്കുവേണ്ടിയാണ്. ഈ അമ്മമാർ (മറിയവും എലിസബത്തും) ഇങ്ങനെയാകുന്നത് അവർക്കുവേണ്ടി മാത്രമല്ല, ഉദരത്തിൽ വളരുന്ന തലമുറകൾക്ക് വേണ്ടിയു

മാണ്. ഒരുത്തൻ നിന്നെ ഒരു നാഴിക വഴി പോകുവാൻ നിർബന്ധിച്ചാൽ രണ്ട് അവനോട് കൂടി പോകുക (വി.മത്തായി 5:41). ബദ്ധപ്പാടുകൾ ബന്ധങ്ങളുടെ സുദൃഢതയ്ക്കാണെന്ന് ഓർമ്മപ്പെടുത്തലാണ്. വഴിയരികിൽ പരുക്കേറ്റവൻ, നല്ല ശമര്യക്കാരന് ബദ്ധപ്പാടല്ലായിരുന്നു. ബന്ധങ്ങൾ ബദ്ധപ്പാടുകളാകുന്ന യുഗത്തിൽ ഈ യാത്ര ഈ സമൂഹത്തിന് നൽകുന്നത് തിരുത്തൽ സന്ദേശമാണ്.

### 2. നല്ല സംഗമങ്ങൾ പരിശുദ്ധാത്മാവിന്റെ പ്രവർത്തനവേദി

സമുദ്രങ്ങൾ ലയിക്കുന്നിടമാണല്ലോ ഭാരതത്തിന്റെ തെക്കേ മുനമ്പായ കന്യാകുമാരി. അറബിക്കടലും ബംഗാൾ ഉൾക്കടലും ഇന്ത്യൻ മഹാസമുദ്രവും അതിന്റെ തനിമയും ഗരിമയും മറന്ന് ഒന്നാകുന്ന ത്രിവേണി സംഗമമാണവിടെ. അതിന്റെ മനോഹാരിത ഒന്നുവെറെ തന്നെയാണ്. ഇവിടെ മറിയമും എലിസബത്തും സംഗമിക്കുമ്പോൾ രണ്ട് തലമുറകളുടെ സംഗമം, സ്ത്രീകളുടെ സംഗമം, ഗർഭിണികളുടെ സംഗമം, യേശുക്രിസ്തുവിന്റെയും യോഹന്നാൻ സ്നാപകന്റെയും സംഗമം (ഉദരത്തിൽ). ഇങ്ങനെ വ്യത്യസ്ത തലത്തിൽ ഈ കൂടിക്കാഴ്ച ശ്രദ്ധേയമാകുന്നു. സഖര്യാവിന്റെ വീട്ടിൽ എത്തുമ്പോൾ എലിസബത്തിനെ വന്ദിക്കുന്ന മറിയ ഇതിന്റെ വേറിട്ട കാഴ്ചയാണ്. പ്രായത്തെ, അനുഭവങ്ങളെ ആദരിക്കുന്ന യുവത്വം മറിയമിൽ നിറഞ്ഞുതുളുമ്പുന്നു. മറിയം നൽകുന്ന ആദരവ് അനുഗ്രഹമായി അവളിൽ തിരിച്ചെത്തുകയാണ്. അവളെയും അവളുടെ ഉദരഫലത്തെയും ഹൃദയംകൊണ്ട് എലിസബത്ത് അനുഗ്രഹിക്കുന്നു. ജൂതസംഗമംമൂലം പരിശുദ്ധാത്മാവിൽ നിറയുവാൻ എലിസബത്തിന് സാധിക്കുന്നു. എലിസബത്തിന്റെ ഉദരഫലം ആത്മാവിൽ നിറഞ്ഞ് തുളുമ്പുന്നു. ഗർഭകാലയളവിലെ അമ്മമാരുടെ പ്രവർത്തനങ്ങൾ കുഞ്ഞുങ്ങളെ വളരെയധികം സ്വാധീനിക്കുന്നു. അമ്മമാരുടെ വിചാരങ്ങൾ, ചിന്തകൾ, കൂട്ടുകെട്ടലുകൾ, അമ്മ അനുഭവിക്കുന്ന സന്തോഷം, ടെൻഷനുകൾ ഇതെല്ലാം ഗർഭസ്ഥശിശുവിനെ സ്വധീനിക്കുന്നു. അതുകൊണ്ട് വരുന്ന തലമുറയെ നല്ല പൗരന്മാരായി തീരാൻ ഗർഭകാലത്തെ അമ്മമാരുടെ ജീവിതം നിർമ്മലമാക്കണം. പരിശുദ്ധാത്മ വ്യാപാരം എലിസബത്തിൽ നടക്കുമ്പോൾ വേദശാസ്ത്രസത്യം എലിസബത്ത് ലോകത്തോട് ഘോഷിക്കുന്നു. കർത്താവിന്റെ അമ്മ ആ പ്രയോഗത്തിലൂടെ വി.മറിയത്തെ ദൈവമാതാവെന്ന് വിളിക്കാനുള്ള ആർജ്ജവം എലിസബത്ത് കാണിക്കുന്നു. നമ്മുടെ ഉൾക്കാഴ്ചകളെ തെളിയിക്കുവാൻ പരിശുദ്ധാത്മ പ്രവർത്തനം ആവശ്യമാണ്. കാഴ്ചകൾ മാത്രമല്ല, ഉൾക്കാഴ്ചകളും ചേരുമ്പോഴാണ് ജീവിതദർശനത്തിന് പൂർണ്ണത ലഭിക്കുന്നത്. ഇന്ന് ബാഹ്യമായ കാഴ്ചകളുടെ ആഘോഷമാണ് നടക്കുന്നത്. ക്രിസ്തുമസ് ആഘോഷിക്കാൻ ജോലി സ്ഥലത്തുനിന്ന് അവധിയെടുത്ത് വീട്ടിലേക്ക് വരുന്ന യുവാവ്. ഒരു വിൽപ്പനക്കാരന്റെ പക്കൽനിന്ന് നിസ്സാരവിലയ്ക്ക് വിളക്ക് വാങ്ങിയപ്പോൾ അയാൾ പറഞ്ഞു, തുക നിസ്സാരമെങ്കിലും ഇത് വളരെ വിലയുള്ളതാ. കൊടുത്ത നാണയത്തുട്ടുകൾക്കപ്പുറമാണ് വിളക്കിന്റെ മൂല്യമെന്ന് തുടർന്നുള്ള യാത്രക്കിടയിൽ അവന് മനസ്സിലായി . തനിക്ക് നേരെ കൈനീട്ടിയ യാചകരിൽ അവന്റെ തന്നെ പിതാവിനെ കണ്ടു. ഡിസംബറിന്റെ കുളിരിൽ തണുത്ത് വിറയ്ക്കുന്ന ദരിദ്രയായ സ്ത്രീയിൽ അവൻ തന്റെ അമ്മയെ കണ്ടു. വഴിയോരത്ത് മുറിവേറ്റ് കിടക്കുന്ന അപരിചിതനായ ചെറുപ്പക്കാരനിൽ തന്റെ സഹോദരനെ കണ്ടു. അതൊക്കെ അവൻ അന്നേവരെ കാണാത്ത കാഴ്ചകളായിരുന്നു. തന്നിലേക്ക് മാത്രം നോക്കി നടന്നവന് സ്വന്തം ചുവടുകളിൽ കണ്ണ് പതിപ്പിച്ചവന് കിട്ടിയ ഉൾക്കാഴ്ചകൾ. ഈ അമ്മമാരുടെ സംഗമത്തിൽ പരിശുദ്ധാത്മാവ് വിളക്കായി ഇറങ്ങുകയാണ്. വെളിച്ചം അവരുടെ ജീവിതത്തിൽ പരന്നൊഴുകുന്നു. ദൈവിക നന്മയുടെ ഉൾക്കാഴ്ച അവരിൽ തെളിയുന്നു. ഇന്നും നല്ല സംഗമങ്ങൾ ഉൾക്കാഴ്ചകളുടെ വിളനിലങ്ങളായി തീരുന്നു. 'ജ്ഞാനിയുടെ പാർപ്പിടത്തിൽ വിലയേറിയ നിക്ഷേപവും തൈലവും ഉണ്ട്'(സദൃ 21:20). നീതിജീവന്റെ നിക്ഷേപങ്ങളും ജീവിത നൈർമ്മല്യത്തിന്റെ തൈലവും ഈ അമ്മമാരുടെ സംഗമത്തെ മൂല്യമുള്ളതും സുഗന്ധ പൂരിതവുമാക്കീത്തീർക്കുന്നു.

### 3. ക്രിസ്തുവിലൂടെ സമാഗതമാകുന്ന മാറ്റം

വി.ലൂക്കോസ് 1:46-56 വരെ മറിയമിന്റെ പാട്ടാണ് രേഖപ്പെടുത്തിയിരിക്കുന്നത്. വി.വേദപുസ്തകത്തിലെ വിപ്ലവാത്മകമായ ആശയങ്ങൾ നിറയുന്നതാണ് ഇത്. ലത്തീൻ ഭാഷയിൽ 'മാഗ്നിഫിക്കാറ്റ്' എന്ന പേരിലും സുറിയാനി ഭാഷയിൽ 'മാവുർബോ' എന്ന പേരിലും ഇതറിയപ്പെടുന്നു. 1 ശാമുവേൽ 2-ാം അദ്ധ്യായത്തിലെ ഹന്നായുടെ ഗീതത്തോട് ഇതിന് സാമ്യമുണ്ട്. മറിയയുടെ ജനനം വ്യക്തിപരമായും സാമൂഹ്യമായും മാറ്റത്തിന് വഴിതെളിക്കുന്നു. ക്രിസ്തുവിന്റെ വിമോചന പ്രക്രിയയിൽ വ്യക്തിപരമായും സാമൂഹ്യമായും വിനയപ്പെടണം. 'ദൈവത്തിന് വിധേയപ്പെടുക' എന്നത് സൃഷ്ടിക്ക് പരമമായ ധർമ്മമാണ്. ദാസിയുടെ താഴ്ച എന്ന പ്രയോഗത്തിലൂടെ വ്യക്തിപരമായും അഹംഭാവികളുടെ മറിച്ചിടിലൂടെ സാമൂഹ്യമായുള്ള വിനയപ്പെടലിന്റെ പ്രാധാന്യവും എടുത്തുകാണിക്കുന്നു. പഴയനിയമകാലത്തിൽ നിന്ന് വ്യത്യസ്തമായി പുതിയ നിയമത്തിലൂടെ സ്ഥാപിക്കപ്പെടുന്ന നവലോകക്രമത്തിന്റെ പ്രഖ്യാപനം കൂടിയാണ്. ക്രിസ്തു ഇന്നും നമ്മെ മാറ്റുവാൻ ആഗ്രഹിക്കുന്നു. ശൗലിനെ രൂപപ്പെടുത്തിയ ക്രിസ്തു, കാറ്റിനേയും കടലിനേയും തന്റെ ആഗ്രഹങ്ങൾക്കനുസൃതമായി മെരുക്കിയ കർത്താവ് നമ്മിൽ ഒരു മാറ്റം ആഗ്രഹിക്കുന്നു. ഇതൊരു വിപ്ലവമാണ്. വിപ്ലവം എന്ന വാക്കിന്റെ അർത്ഥം (Radical Change) എന്നാണല്ലോ. ക്രിസ്തു തിന്മ നിറഞ്ഞവരുടെ ജീവിതത്തെ മാറ്റുവാൻ ആഗ്രഹിക്കുന്നു. മാറ്റത്തിലൂടെ പുതിയ ജീവിതങ്ങൾ സൃഷ്ടിക്കുവാൻ യേശു ആഗ്രഹിക്കുന്നു. ഈ മാറ്റം കുറിക്കുവാനാണ് ഒരുവൻ ക്രിസ്തുവിലായാൽ അവൻ പുതിയ സൃഷ്ടിയാകുന്നുവെന്ന് തിരുവചനം ഓർമ്മിപ്പിക്കുന്നത്. മഗ്ദലനവും സക്കായിയും ഈ മാറ്റത്തിന് വിധേയരായവരാണ്. പാപിനിയായ സ്ത്രീയുടെ കല്ലേറിയലിന്റെ പശ്ചാത്തലത്തിൽ എഴുതിയ കവിതയിൽ ഇങ്ങനെ പറയുന്നു:

'കല്ലേറിയാൻ ഒരുമ്പെട്ടവരെ
വാക്കുകൊണ്ടെറിഞ്ഞുവീഴ്ത്തി
പാപികളെ വാക്കെറിഞ്ഞു വീഴ്ത്തലാണ് കവിത'
(മഗ്ദലനമറിയം വീണ്ടുവിചാരണ- വർഗ്ഗീസ് ആന്റണി)

പാപികളേയും പാപംനിറഞ്ഞ സമൂഹത്തേയും നല്ല വാക്കെറിഞ്ഞു വീഴ്ത്തി രൂപാന്തരപ്പെടുത്തുന്ന കവിതയാണ് ക്രിസ്തുവിന്റെ ജീവിതമെന്ന് മറിയം തന്റെ പാട്ടിലൂടെ പ്രഖ്യാപിക്കുന്നു.

*2014 ഡിസംബർ 7*

## യോഹന്നാൻ മാംദാനയുടെ ജനനം

വി: ലൂക്കോസ് 1:57 – 80

**ദൈ**വത്തിന് മനുഷ്യരോടുള്ള വറ്റാത്ത കരുണയുടെ പ്രതീകമാണ് ഓരോ പിറവിയും. ജീവിതമാകുന്ന കൊടുങ്കാറ്റുകൊണ്ട് ക്രിസ്തുവിന് വഴിയൊരുക്കിയ സ്നാപക യോഹന്നാന്റെ ജനനം പ. സഭ ശിശുദിനമായി കൊണ്ടാടുന്നു.

മാതൃത്വത്തിന്റെയും പിതൃത്വത്തിന്റെയും സന്തോഷം എലിസബത്തിലും സഖര്യാവിലും നിറഞ്ഞുകവിയുന്നു.

**1. അയലത്തെ നന്മ ആഘോഷമാക്കുന്ന സമൂഹം**

യോഹന്നാന്റെ ജനനത്തിൽ അയൽക്കാരും ചാർച്ചക്കാരും അവളോടുകൂടെ സന്തോഷിച്ചു, (വി.ലൂക്കോ: 1:58) എന്ന് രേഖപ്പെടുത്തിയിരിക്കുന്നു. എലിസബത്തിന്റെയും സഖര്യാവിന്റെയും സന്താനത്തിനുവേണ്ടിയുള്ള കാത്തിരിപ്പ് സമൂഹത്തിന്റെ കാത്തിരിപ്പായിരുന്നു. ഒരു മനുഷ്യനും അനാഥനല്ല എന്ന ബോധം സൃഷ്ടിക്കുക എന്നത് സാമൂഹ്യധർമ്മമാണ്. സ്നേഹം, വിശ്വാസം, സഹകരണം ഇവയെല്ലാം മാഞ്ഞുപൊയ്ക്കൊണ്ടിരിക്കുന്ന ലോകത്തിലാണ് 'അയലത്തെ നന്മ' ആഘോഷിക്കുന്ന 'അയൽക്കൂട്ടം' മാതൃകയാകുന്നത്. വ്യക്തിയും സമൂഹവും പരസ്പരം ഹൃദയങ്ങളിൽ പേറേണ്ടവരാണ്. ഒരുമിച്ച് മരിപ്പാനും ഒരുമിച്ച് ജീവിപ്പാനും നിങ്ങൾ ഞങ്ങളുടെ ഹൃദയങ്ങളിൽ ഇരിക്കുന്നു. (2 കൊരി. 7:3) ൽ പറയുന്നത് എത്ര പ്രസക്തമാണ്. സാമൂഹികതയുടെ ഹൃദയം വ്യക്തിയെപ്പേറുന്നതും വ്യക്തി ഹൃദയത്തിൽ സമൂഹം പേറുന്നതുമായ അനുഭവമാണ് പൗരസ്ത്യ ആരാധന. എലിസബത്തിന്റെ പ്രസവത്തിൽ സന്തോഷിക്കുന്ന സമൂഹം, പ്രസ്തുത അർത്ഥത്തിൽ ആരാധനയുടെ അനുഭവത്തിലാണ്. അയൽക്കൂട്ടങ്ങളിൽ നിന്നകന്നുപോകുന്ന മനുഷ്യനും മനുഷ്യനിൽനിന്ന് അകന്നുപോകുന്ന അയൽക്കൂട്ടങ്ങളും സാമൂഹ്യഘടനയെ ബാധിക്കുന്ന അർബുദമാണ്. നമ്മുടെ അയൽക്കാരന്റെ വളർച്ചയിലും ഉയർച്ചയിലും സന്തോഷിക്കാൻ നമുക്ക് സാധിക്കുന്നുണ്ടോ? വൃദ്ധയുടെ കയ്യിലെ കുഞ്ഞിന്റെ കരച്ചിൽ പരിഹാസച്ചിരിയായല്ല, സന്തോഷത്തിന്റെ ആർപ്പുവിളിയായിട്ടാണ് സമൂഹം ഏറ്റെടുക്കുന്നത്. എലിസബത്തിന്റെ കുടുംബത്തിന് ഇവിടുത്തെ അയൽക്കൂട്ടം ഉത്തമസുഹൃത്താണ്. ആരാണ് ഉത്തമസുഹൃത്ത്? ഭർതൃഹരി ഇങ്ങനെ പറയുന്നു:

'പാപന്നിവാരയതി യോജയതേഹിതായ
ഗുഹ്യാനുഗുഹ്യാനി, ഗുണാൻ പ്രകടീകകോതി
ആപദ്ഗതം ചനജഹാനി, ദദാതികാലേ
സന്മിത്ര ലക്ഷണമിദം പ്രവദന്തിസന്തഃ'

പാപത്തിൽനിന്ന് പിൻതിരിപ്പിക്കുക, സത്കർമ്മങ്ങൾ ചെയ്യാൻ പ്രേരിപ്പിക്കുക, രഹസ്യമായി വയ്ക്കേണ്ടതിനെ വെളിപ്പെടുത്താതിരിക്കുക, ഗുണങ്ങൾ പ്രകടമാക്കുക, ആപത്ത് വരുമ്പോൾ ഉപേക്ഷിക്കാതിരിക്കുക, വേണ്ടത് സമയത്ത് കൊടുക്കുക ഇതൊക്കെയാണ് നല്ല സുഹൃത്തിന്റെ ഗുണമായി നല്ല മനുഷ്യർ കാണുന്നത്. ഈയർത്ഥത്തിൽ നമുക്കിന്നുള്ളത് സുഹൃത്തുക്കൾ ആണോ? പക്ഷേ, എലിസബത്തിന്റെ 'അയൽക്കൂട്ടം' സുഹൃത്ബന്ധം ആഘോഷിക്കുന്നു. ഈ ആഘോഷത്തിന്റെ ആരവം നമ്മളിലും നിറയണ്ടേ. അയൽപക്കത്തേയ്ക്ക് ഈ കണ്ണുകളോടെ നമുക്കിറങ്ങാൻ കഴിയട്ടെ.



**2. ശിശുവിനെ (പുതിയ തലമുറ) നന്നായി വളർത്തുവാനുള്ള വഴി?**

പ്രതീക്ഷയുടെ നാമ്പുകളാണ് ശിശുക്കൾ. പ്രതീക്ഷയുടെ പുതുനാമ്പുകൾ കരിഞ്ഞുപോകാതിരിപ്പാൻ എന്തുചെയ്യണം? അതിനുള്ള ഉത്തരമാണ് വി.ലൂക്കോ 1:66. 'കർത്താവിന്റെ കൈ അവനോടുകൂടെ ഉണ്ടായിരുന്നു'. വി. മാമോദീസയിലൂടെ കർത്താവിൽ ജനിക്കുന്ന കുഞ്ഞിനെ പുതിയ ദർശനത്തോടെ വളർത്തുകയാണ്. തലതൊട്ടയാളുടെ സാന്നിദ്ധ്യവും, കൂദാശകളുടെ കരുതലും മാലാഖമാരുടെ കാവലും കർത്താവിന്റെ കരത്തിലായിരിപ്പാൻ കുഞ്ഞിനെ സഹായിക്കുന്നു. എത്രയോ കുഞ്ഞുങ്ങൾ വഴിപിഴച്ചുപോകുന്നു? ഒരു ഏലി പുരോഹിതന്റെ കുറവ് കുഞ്ഞുങ്ങൾ അനുഭവിക്കുന്നുണ്ട്. കേട്ട ശബ്ദത്തെപ്പറ്റി ആശയക്കുഴപ്പം ഉണ്ടായപ്പോൾ വഴി നയിച്ചുവിടാൻ ശമുവേലിന് ഒരു ആത്മീയഗുരുവുണ്ടായിരുന്നു. തിരക്കേറിയ ജീവിതത്തിന് നടുവിൽ മാതാപിതാക്കളുടെ സ്പർശം അന്യമായി പോകുന്ന കുഞ്ഞുങ്ങൾ. പക്വത എത്താത്ത പ്രായത്തിൽ പുതിയ സാങ്കേതിക വിദ്യകൾ തീർക്കുന്ന മായാവലയത്തിൽ അകപ്പെട്ടുപോകുന്ന പുതിയ തലമുറ, നിലയില്ലാക്കയങ്ങളിൽ അകപ്പെട്ട് പോവുകയാണ്. കരുതലിന്റെ കരമാണ് കർത്താവിന്റേത്. വി ലൂക്കോ 1:80 ൽ പറയുന്നു. 'പൈതൽ വളർന്നു ആത്മാവിൽ ബലപ്പെട്ടു.' ഇത് ഒരു കുഞ്ഞിന്റെ ആരോഗ്യകരമായ വളർച്ചയാണ്. സുരക്ഷിതമായ ലക്ഷ്യത്തിലേക്കുള്ള പ്രയാണമാണ്. ആത്മാവിന്റെ വളർച്ചയേക്കാൾ ശരീരത്തിന്റെ വളർച്ചയ്ക്കാണ് ഇന്ന് പ്രാധാന്യം. അപ്പത്തെ കേന്ദ്രീകരിച്ച് ശരീരം വളരുമ്പോൾ അപ്പമായവനെ മറന്നുപോകുന്നു.

പതിനേഴ് വയസ്സുകാരന് ന്യൂജനറേഷൻ ബൈക്ക് വാങ്ങിക്കൊടുക്കുവാൻ വിസമ്മതിച്ചതിന് വിദേശത്തുള്ള

പിതാവിനോട് മകൻ പറഞ്ഞുകൊടുത്തു അമ്മയ്ക്ക് പരപുരുഷബന്ധം ഉണ്ടെന്ന്. എന്നാൽ കൗൺസിലിംഗിന് അവനെ വിധേയമാക്കിയപ്പോൾ അവൻ പറയുന്നു ഞാനൊരു സമ്മർദ്ദതന്ത്രമാക്കിയതാണ് ബൈക്ക് വാങ്ങിത്തരുവാൻ. അമ്മയുടെ പാതിവ്രത്യം സമ്മർദ്ദതന്ത്രം പ്രയോഗിച്ച് കാര്യം കാണാൻ ശ്രമിക്കുന്ന ചെറുപ്പക്കാരനെപ്പറ്റി നമുക്ക് ചോദിക്കാം, ഇവൻ ആരായിത്തീരും? ദൈവത്തിന്റെ കൈകളിൽ പുതിയ തലമുറ വളർത്തപ്പെടണം. സദൃശ്യവാക്യങ്ങൾ 22:6 'ബാലൻ നടക്കേണ്ടുന്ന വഴിയിൽ അവനെ അഭ്യസിപ്പിക്കു. അവൻ വൃദ്ധനായാലും അത് വിട്ടു മാറുകയില്ല. അപ്പത്തിന്റെ വഴിയെക്കാൾ അപ്പമായവന്റെ വഴിയല്ലേ ശ്രേഷ്ഠം.'

### 3. ദൈവികദാനത്തിൽ ആത്മനിർവൃതി

പുത്രന്റെ ജനനം പിതാവായ സഖര്യാവിനെ ഏറെ ആനന്ദിപ്പിക്കുന്നു. നാവിന്റെ കെട്ടഴിയുകയും മക്കളില്ലാത്തവർ എന്ന ശാപകരമായ അവസ്ഥയിൽ നിന്ന് മോചിക്കപ്പെടുകയും ചെയ്യുന്നതിന്റെ നിർവൃതി സഖര്യാവിന്റെ പ്രവചനത്തിൽ വെളിപ്പെടുന്നു. ഭാരതീയ പാരമ്പര്യത്തിൽ 'പും' നരകത്തിൽനിന്ന് പിതാവിനെ ത്രാണനം ചെയ്യിക്കുന്നവനാണ് പുത്രൻ. സഖര്യാവിന് യോഹന്നാന്റെ ജനനം ലോകത്തിന്റെ പരിഹാസമാകുന്ന നരകത്തിൽനിന്നുള്ള ത്രാണനമാണ്. അതിന് മുഖാന്തരമായ ദൈവത്തെ സ്തുതിക്കുകയും മശിഹായുടെ വരവിനെ സംബന്ധിച്ച് സന്തോഷിക്കുകയും ചെയ്യുന്നു. ദൈവിക ദാനങ്ങളിൽ നന്ദിയുള്ളവരാകാനും ലഭിച്ച നന്മകളിൽ സന്തോഷിക്കുവാനും നമുക്ക് സാധിക്കുന്നുണ്ടോ? സങ്കീർത്തനങ്ങൾ 118:29 ൽ പറയുന്നു: 'യഹോവയ്ക്ക് സ്തോത്രം ചെയ്വിൻ. അവൻ നല്ലവനല്ലോ. അവന്റെ ദയ എന്നേയ്ക്കും ഉള്ളതാകുന്നു'. പിഴച്ചുപോകുമ്പോൾ നേർവഴി നടത്തുവാൻ, കുഴഞ്ഞു വീഴുമ്പോൾ താങ്ങിയെഴുന്നേൽപ്പിക്കാൻ, അകന്നുപോകുമ്പോൾ അടുത്ത് നിർത്തുവാൻ, മറന്നുപോകുമ്പോൾ ഓർമ്മിപ്പിക്കാൻ നമുക്ക് ദൈവം മാത്രമേയുള്ളൂ. ദൈവത്തിന്റെ മുമ്പിൽ നാം എല്ലാവരും നഗ്നരാണ്. ഞാനാരാണെന്ന് ദൈവത്തിന് നല്ലതുപോലെ അറിയാം. അങ്ങനെയറിഞ്ഞിട്ടും ദാനങ്ങൾ കൊണ്ട് നമ്മെ കരുതുന്ന ദൈവത്തിന് നാം വഴിയൊരുക്കണം. റാബിഅ എന്ന സൂഫി എഴുതുന്നു:

'നരകത്തെ ഭയന്നാണ് നിന്നെ ഞാനാരാധിക്കുന്നതെങ്കിൽ നരകത്തിലെന്നെ ദഹിപ്പിക്കുക. പറുദീസ മോഹിച്ചാണ് നിന്നെ ആരാധിക്കുന്നതെങ്കിൽ അവിടെനിന്ന് എന്നെ പുറത്താക്കുക. എന്നാൽ നിനക്കുവേണ്ടിയാണ് ഞാൻ ആരാധിക്കുന്നതെങ്കിൽ നിന്റെ നിത്യസൗഭാഗ്യത്തിൽ നിന്ന് എന്നെ തള്ളിക്കളയരുതേ.' എത്ര ഹൃദ്യമാണ് ഈ പ്രാർത്ഥന. സഖര്യാവിന്റെ പ്രാർത്ഥനയും ഇതുപോലെ ഹൃദ്യമാണ്. ദൈവത്തെ ആരാധിക്കാൻവേണ്ടി ആരാധിക്കാം സ്വർഗ്ഗത്തിനും നരകത്തിനും ഉപരിയായി. 'സഖര്യാ' പേരിന്റെ അർത്ഥംപോലെ യഹോവയെ ഓർത്തു. നമുക്കും ഓർക്കാം.

*2014 ഡിസംബർ 14*

## യൗസേഫിനുണ്ടായ വെളിപാട്

**വി: മത്തായി 1:18 – 25**

**വി.** മത്തായിയുടെ വിവരണം അനുസരിച്ച് പരിശുദ്ധാത്മാവിനാൽ ഗർഭിണിയും തനിക്ക് വിവാഹം നിശ്ചയിക്കപ്പെട്ടവളുമായ മറിയമിനെ ഉപേക്ഷിക്കാൻ യൗസേഫ് തീരുമാനിച്ചു. എന്നാൽ ദൈവികദർശനത്തിലൂടെ തന്റെ തീരുമാനത്തെ മറികടക്കുവാനും യേശുതമ്പുരാന്റെ ജനനത്തിന് വഴിയൊരുക്കുവാനും യൗസേഫ് പിതാവിന് സാധിക്കുന്നു.

### 1. നിലപാടുകളുള്ളവനായിരുന്നു യൗസേഫ്.

ഗർഭിണിയായ മറിയത്തെ സന്നിദ്രിം സംഘം മുൻപാകെ കൊണ്ടുവന്ന് ശിക്ഷിക്കുക എന്നതിലുപരി ഗൂഢമായി ഉപേക്ഷിക്കുവാൻ യൗസേഫ് തീരുമാനിക്കുന്നു. യൗസേഫിന്റെ ഉള്ളിൽ മനുഷ്യത്വം നിറഞ്ഞുനിന്നിരുന്നു. അതുകൊണ്ടാണ് ലോകാപവാദത്തിന് മറിയത്തെ ഏൽപ്പിച്ചുകൊടുക്കാൻ തയ്യാറാകാതിരുന്നത്. ഉപേക്ഷിക്കുക എന്നത് നിശ്ചയദാർഢ്യത്തോടെ എടുത്ത തീരുമാനമാണ്. മനുഷ്യനെന്ന നിലയിൽ താൻ എടുത്ത തീരുമാനത്തെ തിരുത്തുവാൻ ദൈവിക ദർശനം ലഭിച്ച യൗസേഫ് പിതാവ് തയ്യാറാകുന്നു. തീരുമാനങ്ങളെടുക്കുക മാത്രമല്ല, യാതാർത്ഥ്യത്തിനനുസൃതമായി അത് തിരുത്തുവാൻ തയ്യാറാകുകയും ചെയ്യുന്നവനാണ് നിലപാടുകളുള്ളവൻ. മനുഷ്യത്വമില്ലാത്ത നിയമസംഹിതകളേക്കാൾ അവൻ മനുഷ്യത്വത്തിനുവേണ്ടി നിലപാട് ക്രമീകരണത്തെ ഇഷ്ടപ്പെട്ടു. ചാരി നിൽക്കുന്നതിനേക്കാൾ സ്വന്തം നെയാണ്. പെരുവഴിയിൽ നിന്ന് നമ്മെ, ദൈവം കൂട്ടിക്കൊണ്ടുപോകും. പൊട്ടക്കിണറ്റിൽനിന്ന് യൗസേഫ് അധികാരത്തിലേക്ക് വളർന്നതെങ്ങനെയാണ്. വ്യവസ്ഥിതി ഉയർത്തുന്ന അഗ്നിപരീക്ഷണത്തിന് നടുവിൽ ആത്മവിശ്വാസം പകർന്നുനൽകിയ കരുത്തിൽ യൗസേഫ് പിതാവ് മറിയാമിനെ നെഞ്ചോട് ചേർക്കുകയാണ്. സങ്കീ: 118:8 'മനുഷ്യരിൽ ആശ്രയിക്കുന്നതിനേക്കാൾ യഹോവയിൽ ആശ്രയിക്കുന്നത് നല്ലത്.' നിലയുറപ്പിക്കാൻ നല്ലത് ദൈവമാണ്. രാവിലേയും ഉച്ചയ്ക്കും വൈകിട്ടും നിലപാട് മാറ്റി ജീവിതത്തെ നിലയില്ലാക്കയങ്ങളിലേക്ക് തള്ളിവിടുന്ന ലോകത്തിന്റെ നടുവിലാണ് യൗസേഫ് പിതാവ് വ്യത്യസ്ഥനാകുന്നത്.

### 2. ദൈവത്തിനൊപ്പമുള്ള ജീവിതം

'ഇമ്മാനുവൽ' എന്ന വാക്കിന്റെ അർത്ഥം 'ദൈവം നമ്മോടുകൂടെ' എന്നാണ്. ഈ അർത്ഥം നമ്മളോട് തിരിച്ച് ചോദി

ക്കുന്നതാണ് ഞാൻ നിന്നോട് കൂടെയുണ്ട്. നീ എന്നോട് കൂടെയാണോ? ഇമ്മാനുവൽ എന്ന ചിന്ത പുതിയനിയമ ചിന്തയല്ല പഴയ നിയമ ചിന്തയാണ്. മനോഹരമായ ഏദൻതോട്ടത്തിൽ ആദമിനും ഹൗവ്വയ്ക്കും ഒപ്പം നടക്കുവാൻ ദൈവമെത്തിയിരുന്നു. ഏദനിൽ മനുഷ്യനൊപ്പം നടന്ന ദൈവം 'ഇമ്മാനുവലാണ്'. ദൈവം ഒരിക്കലും മനുഷ്യനിൽനിന്നകന്നിട്ടില്ല. എന്നാൽ ദൈവത്തിൽനിന്നാണ് മനുഷ്യൻ അകലുന്നത്. നാം ഓരോ ദിവസവും ദൈവത്തോട് അടുക്കുകയാണോ, അതോ അകലുകയാണോ? ദൈവസാന്നിധ്യം നമ്മോടുകൂടെ എന്ന ആശയത്തിന് സുവിശേഷത്തിലും ആദിമസഭയിലും പ്രാധാന്യം ഉണ്ടായിരുന്നു. വി മത്തായിയുടെ സുവിശേഷം 18:20 ൽ മൂന്നോ നാലോ പേർ എന്റെ നാമത്തിൽ കൂടിവരുമ്പോൾ ഞാൻ അവരുടെ നടുവിലുണ്ട് എന്ന് രേഖപ്പെടുത്തിയിരിക്കുന്നു. കൂടെയുള്ള ദൈവത്തെ പ്രതിഫലിപ്പിക്കുന്നതാണ് പ്രസ്തുത വാക്യം. വിശുദ്ധ കുർബ്ബാനയുടെ ആഘോഷസമയത്ത് പട്ടക്കാരൻ നടത്തുന്ന പ്രഖ്യാപനം പ്രത്യേകം പ്രസ്താവ്യമാണ്. 'ലോകത്തെ സൃഷ്ടിച്ച പിതാവും ലോകത്തെ രക്ഷിച്ച പുത്രനും, സകലത്തേയും പൂർത്തീകരിക്കുന്ന പരിശുദ്ധാത്മാവും നമ്മോടുകൂടെ' എന്ന് പ്രഖ്യാപിക്കുമ്പോൾ ആരാധനയും 'കൂടെയുള്ള ദൈവത്തെ' ഉദ്ഘോഷിക്കുകയാണ്. 'കൂടെയുള്ള ദൈവത്തെ' തിരിച്ചറിയാത്തതാണ് ഇന്നത്തെ മനുഷ്യന്റെ പ്രതിസന്ധി. പടക് കാറ്റിലും കോളിലുംപെട്ട് ആടിയുലയുമ്പോൾ അമരത്തുള്ള യേശുവിനെ (കൂടെയുള്ള ദൈവത്തെ) മനസ്സിലാക്കാതിരുന്നതാണ് ശിഷ്യന്മാരുടെ പ്രതിസന്ധി. നിത്യജീവിതത്തിൽ എത്ര വലിയ പ്രതിസന്ധികളാണ് നമുക്ക് നേരിടേണ്ടിവരുന്നത്. ഇവയിൽ ഇയാംപാറ്റകളെപ്പോലെ ഒടുങ്ങാനല്ല മഹത്തായ സങ്കൽപ്പത്തിലെ 'ഫീനിക്സ് പക്ഷി'യെപ്പോലെ ഉയിർത്തെഴുന്നേൽക്കുകയാണ് വേണ്ടത്. 'ദൈവത്തെ മറന്ന്, കുഞ്ഞേ ജീവിക്കരുതേ' എന്ന് പാടുന്നത് ഈ അർത്ഥത്തിൽ തന്നെയാണ്.

'ഞാൻ ദൈവത്തെ തിരഞ്ഞു എന്നെ കണ്ടു
എന്നെ തിരഞ്ഞു ദൈവത്തെ കണ്ടു'(സൂഫി വചനം)

ഞാനും എന്റെ സൃഷ്ടാവായ എന്നെ കരുതുന്ന ദൈവവും തമ്മിൽ അകലമില്ല, ഓരോന്നാളും എന്റെ അടുത്തേക്ക് അവൻ വരും. രോഗം വന്ന് അവശത ബാധിച്ചപ്പോൾ നിത്യചൈതന്യയതി പറഞ്ഞു:

'രോഗം ദൈവസൃഷ്ടിയുടെ ഭാഷയാണ്. ഇത്രയുംനാൾ ലോകത്തിലിരുന്ന് ഞാൻ ദൈവത്തെ കാണുകയായിരുന്നു. എന്നാൽ ഇപ്പോൾ ദൈവത്തിന്റെ മടിയിലിരുന്ന് ലോകത്തെ കാണുന്നു' 'ഇമ്മാനുവൽ' എത്ര മനോഹര വാഗ്ദാനമാണ് മനുഷ്യർക്ക് ദൈവത്തിൽനിന്ന് ലഭിച്ചത്. എന്റെ അനാഥനാക്കാത്ത ദൈവം എന്നും എന്റെകൂടെയുണ്ടെന്ന് പ്രഘോഷിക്കാൻ നമുക്ക് സാധിക്കണം.

### 3. ഉണരേണ്ടതിന്റെ ആവശ്യകത

ഒരു ഉറക്കത്തിന് ശേഷം യൗസേഫ് ഉണർന്നത് പുതിയ മനുഷ്യനായിട്ടാണ്. രക്ഷയെക്കുറിച്ചും രക്ഷകനെക്കുറിച്ചും നമുക്ക് ജാഗ്രതയുണ്ടാകണം. പ്രതിരോധം തകരുന്നിടത്താണ് ശത്രു പ്രവർത്തിക്കുന്നത്. ഭടൻമാരുടെ ജാഗ്രത നഷ്ടപ്പെടുമ്പോൾ ശത്രു നുഴഞ്ഞു കയറും. ശരീരത്തിന്റെ ജാഗ്രത നഷ്ടപ്പെടുമ്പോൾ രോഗത്തിനടിമപ്പെടും. വീടിന്റെ ജാഗ്രത നഷ്ടപ്പെടുമ്പോൾ കള്ളൻ കയറും. വിദ്യാർത്ഥിയുടെ ജാഗ്രത നഷ്ടപ്പെടുമ്പോൾ തോൽവിയായിരിക്കും ഫലം. ഡ്രൈവറുടെ ജാഗ്രത നഷ്ടപ്പെടുമ്പോൾ വാഹനം അപകടത്തിൽപ്പെടുന്നു. ഒരു ഭക്തന്റെ ജീവിതത്തിലെ ജാഗ്രത നഷ്ടപ്പെടുന്നിടത്താണ് പിശാച് നുഴഞ്ഞുകയറുന്നത്. ഏദൻതോട്ടത്തിൽ പിശാച് നുഴഞ്ഞുകയറിയതിനാൽ ആദ്യ മാതാപിതാക്കൾ ദൈവത്തിൽ നിന്നകന്നു. എന്നാൽ യൗസേഫ് ഉണരുന്നത് യേശുവിന്റെ പിറവിക്ക് വഴിയൊരുക്കാനാണ്. 'യേശു' എന്ന വാക്കിന്റെ അർത്ഥം 'രക്ഷകൻ' എന്നാണ്. മറിയമിനെ ചേർത്തുകൊണ്ടപ്പോൾ അവളുടെ ഉദരത്തിലുള്ള യേശുവിനെ (രക്ഷകനെ) കൂടിയാണ് ചേർത്തുകൊള്ളുന്നത്. രക്ഷകനെ പുൽകാൻ നമുക്ക് കഴിയേണ്ടതിന് പാപ ജീവിതത്തിൽ നിന്ന് നാം ഉണരണം. കിണറ്റിലെ പഴയ ജലം കോരികളഞ്ഞെങ്കിലേ പുതിയ ജലം പൊടിക്കുകയുള്ളൂ. നമ്മുടെ ഉള്ളിൽ നിന്ന് പാപമാലിന്യത്തിന്റെ ജലം വറ്റിക്കണം. പുതിയ ഉറവകൾ നമ്മുടെ ഉള്ളിൽ കാത്തിരിക്കുകയാണ്. ഒന്ന് ഇരട്ടിക്കാൻ. അതിന് നാം അവസരം സൃഷ്ടിക്കണം.

'വെള്ളത്തിനും തീയ്ക്കുമിടയിൽ ഒരു പാത്രംവേണം
എന്നാലെ വെള്ളം ചൂടാവൂ. ആ പാത്രമാണ് പ്രാർത്ഥന'
(ഇ.എം.ഹാഷിം)

നമുക്ക് പ്രാർത്ഥാപൂർവ്വം ഉണരാം. പുതിയ ദർശനത്തോടെ മുന്നേറാം. യൗസേഫ് പിതാവിനെപ്പോലെ.... ■

## BRIDE WANTED

ഓർത്തഡോക്സ് യുവാവ്, അസി. പ്രൊഫസർ, 29 വയസ്സ്, 164 cm, ഇടത്തരം കുടുംബം. അനുയോജ്യമായ വിവാഹാലോചനകൾ ക്ഷണിക്കുന്നു.

*Contact:*

**9544509281, 9946110688**

email: josephrenish94@gmail.com

## BRIDE WANTED

Orthodox Christian parents invite proposals of their Son 27/183, B.Tech (Mech.), MBA (UK) working in Dubai from parents of fair, well educated girls, preferably working in Gulf. Nurses please excuse.

*Contact:*

**8111842825 / 9447418101**

M4marry ID - **4083621**

## BRIDE GROOM WANTED

Orthodox parents well settled in Bangalore invite proposals for their daughter 27/157, M.Sc. presently working as Speech Pathologist in California, USon H1B visa, from well qualified boys employed or employable in US.

Contact: +919845300783: 08022121259, 08041128210

Email: thomdaavid@gmail.com

## BRIDE GROOM WANTED

Orthodox girl fair B.Tech. 24, 165 (5.5) Employed. Respond for Orthodox boys below 29. B.Tech. MCA, Abroad, foregn firms in India.

*Contact:*

M4 8281883551

0481-2542641, 8281813641 (M)

## Ist Death Anniversary

# P.A. George

Elavanthanath
Kollad P.O.
Kottayam

Inserted by Loving Family

പ്രാർത്ഥനയിൽ മേൻ മേൽ
എന്നേ ഓർപ്പിൻ
എന്നെ മറന്നീടാൻ ഇടയാകരുതേ.

## സ്നേഹ സ്മരണ

5-ാം ചരമ വാർഷികം,
9-11-2014

# Very. Rev. M.T. Joseph Cor-Episcopa

Thekkel Mary Bhavan
Makkamkunnu
Pathanamthitta

# കാതോലിക്കാ:
# രണ്ടാമനില്ലാത്ത ഒന്നാമൻ

**കെ.വി. മാമ്മൻ, കോട്ടയ്ക്കൽ**

മലങ്കരസഭയുടെ പരമാധ്യക്ഷനായ കാതോലിക്കാബാവാ സമന്മാരിൽ ഒന്നാമനാണെന്നു സ്ഥാപിക്കാൻ സഭാചരിത്രം വേണ്ടവിധം പഠിച്ചിട്ടില്ലാത്ത ചില വ്യക്തികൾ കാലഹരണപ്പെട്ട പുരാതന സമ്പ്രദായങ്ങളുടെയും ചില വിദേശ സഭകളിലെ അന്യം നിന്നുപോയ നിയമങ്ങളുടെയും പിൻബലത്തിൽ സമകാലിക ബന്ധമില്ലാത്തതും അപ്രസക്തവുമായ വാദമുഖങ്ങൾ ഉന്നയിക്കുന്നതിൽ ദുഃഖിക്കുന്നു.

കാതോലിക്കാ ഇല്ലാതിരുന്ന 1912നു മുമ്പു തന്നെ മലങ്കര മെത്രാപ്പോലീത്താ സഭയുടെ പരമാധികാരം അന്യൂനം കൈകാര്യം ചെയ്ത സമുന്നത സ്ഥാനിയായിരുന്നു. ആ സ്ഥാനിയുടെ നേരെ നിന്നു മുഖത്തു നോക്കി സംസാരിക്കാൻ പോലും ക്രിസ്തീയ സംസ്ക്കാരവും വിനയവും ഉള്ളവരും സൽസരണികളിൽ ചരിച്ചുവന്നവരും ഒരുമ്പെട്ടിട്ടില്ല.

1934-ൽ മലങ്കര മെത്രാപ്പോലീത്താ സ്ഥാനം കൂടി കാതോലിക്കായിൽ നിക്ഷിപ്തമായപ്പോൾ ബാവായുടെ ലൗകികാധികാരങ്ങളും ആജ്ഞാശക്തിയും ശതഗുണീഭവിച്ചു എന്നു മനസ്സിലാക്കാൻ കഴിഞ്ഞ 100 വർഷത്തെ സഭാചരിത്രം ഒന്നു മറിച്ചുനോക്കിയാൽ മതി. രണ്ട് ഉന്നത സ്ഥാനങ്ങളും ഒരാളിൽ ഒന്നിച്ചപ്പോൾ നേരത്തെ രണ്ടു സ്ഥാനികളും തമ്മിൽ ഉണ്ടായിരുന്നു എന്നു പറയപ്പെടുന്ന ഭിന്നതയുടെ മിന്നലാട്ടങ്ങൾ അപ്രത്യക്ഷമായി. കാതോലിക്കാബാവായും മെത്രാപ്പോലീത്തന്മാരും തമ്മിലുള്ള ബന്ധം ഒരു ഹെഡ്മാസ്റ്ററും സഹപ്രവർത്തകരും സ്റ്റാഫും തമ്മിലുള്ളതുപോലെയാണെന്ന് ചിലർ എഴുതിക്കണ്ടു. അവരുടെ അറിവില്ലായ്മ എന്നല്ലാതെ എന്തുപറയാൻ.

കോട്ടയം എം.ഡി. സെമിനാരിയിൽ 1934 ഡിസംബറിൽ പ. ഗീവർഗീസ് രണ്ടാമൻ ബാവായുടെ അദ്ധ്യക്ഷതയിൽ ചേർന്ന മലങ്കര അസോസിയേഷൻ കമ്മറ്റി യോഗത്തിൽ ബാവായെ മലങ്കര മെത്രാപ്പോലീത്താ കൂടിയായി ഉയർത്തുന്നതു സംബന്ധിച്ചു കൊച്ചി പോലീസ് സൂപ്രണ്ടായിരുന്ന എം.എ. ചാക്കോ അവതരിപ്പിച്ച പ്രമേയം ഹസ്തതാഡനാഘോഷത്തോടെ ഐകകണ്ഠ്യേനയാണല്ലോ പാസ്സാക്കിയത്. നേരത്തെ പൂതക്കുഴിയിൽ ഏബ്രഹാം അച്ചൻ പ്രമേയത്തെ പിൻതാങ്ങി. മലങ്കര മെത്രാപ്പോലീത്താ സ്ഥാനത്തിന് അഞ്ചു വർഷ കാലാവധി മതി എന്ന ലോകോളജ് പ്രിൻസിപ്പലായിരുന്ന പത്രോസ് മത്തായിയുടെ ഉപക്ഷേപത്തെ തെങ്ങുംതോട്ടത്തിൽ ടി. എസ്. ഏബ്രഹാം അച്ചനും കെ.സി. മാമ്മൻ മാപ്പിളയും ശക്തിയുക്തം എതിർക്കുകയും പത്രോസ് മത്തായി തന്റെ നിർദ്ദേശം പിൻവലിക്കുകയുമാണുണ്ടായത്. പ്രമേയം സർവ്വസമ്മതമായി പാസ്സായതിനെതുടർന്നു 1935- മുതൽ ഇന്നുവരെ ഇരുസ്ഥാനങ്ങളും സഭയുടെ പരമാധികാരിയായ വ്യക്തിയിലാണു വേർതിരിക്കാനാവാതെ നീരും മോരും പോലെ നിക്ഷിപ്തമായിരിക്കുന്നത്.

മലങ്കരസഭാധ്യക്ഷൻ സമന്മാരിൽ ഒന്നാമൻ ആണെന്നു വാദിക്കുന്നവരുടേത് അസന്തുലിത ബൗദ്ധിക നിലവാരമാണ്. മാർപാപ്പായും കാതോലിക്കായും പാത്രിയർക്കീസും അവരവരുടെ സഭകളുടെ വലിപ്പച്ചെറുപ്പം കണക്കിലെടുക്കാതെ രണ്ടാമൻ ഇല്ലാത്ത ഒന്നാമൻമാർ തന്നെയാണ്. മാർപ്പാപ്പാ പോൾ ആറാമനും ഔഗേൻ ബാവായും 1964-ൽ ബോംബെയിൽ വച്ചും ജോൺ പോൾ രണ്ടാമൻ പാപ്പായും മാത്യൂസ് പ്രഥമൻ ബാവായും 1986-ൽ കോട്ടയത്തു വച്ചും ഫ്രാൻസിസ് മാർപാപ്പായും പൗലോസ് ദ്വിതീയൻ ബാവായും 2014-ൽ റോമിൽ വച്ചും സമന്മാരാകയാൽ ഒന്നിച്ചിരുന്നു ചർച്ച നടത്തിയ കാര്യം അടുത്ത കാലത്തു നടന്നതാണല്ലോ.




മലങ്കര മെത്രാപ്പോലീത്താ സ്ഥാനം ഉണ്ടായിരുന്ന പ. വട്ടശ്ശേരിൽ തിരുമേനിയെ കാതലായ കാര്യങ്ങൾ ഇല്ലാതെ എതിർത്ത കൂട്ടു ട്രസ്റ്റികളെ കറിവേപ്പിലപോലെ എടുത്തുകളഞ്ഞ് യോഗ്യരായ പുതിയ കൂട്ടു ട്രസ്റ്റികളെ തെരഞ്ഞെടുത്തതും മറക്കാറായിട്ടില്ല. യഥാർത്ഥത്തിൽ മെത്രാൻ ട്രസ്റ്റിക്കാണു കൂടുതൽ അധികാരവും ഉത്തരവാദിത്തവും.

വാഴിക്കുന്ന ആളിന്, മലങ്കര മെത്രാപ്പോലീത്താ കൂടിയാകയാൽ നിയമിക്കാനും വേണ്ടത്ര ആലോചനയോടുകൂടി സ്ഥലം മാറ്റാനും അധികാരമുണ്ട്. പുതുക്കിയ ഭരണഘടനയിലും സ്ഥലം മാറ്റക്കാര്യം പരാമർശിച്ചിട്ടില്ലല്ലോ. ■

MISSION

# ഉത്തര ഭാരതത്തിലെ മിഷൻ ശില്പി

■ ഫാ. ഡോ. വർഗ്ഗീസ് വർഗ്ഗീസ്
ജനറൽ സെക്രട്ടറി, എം.ജി.ഓ.സി.എസ്.എം

**2014** ഒക്ടോബർ 2 രാവിലെ 11 മണിയോടുകൂടി കേരളത്തിൽ നിന്നുള്ള 130 ൽ പരം പ്രതിനിധികൾ മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് ക്രൈസ്തവ വിദ്യാർത്ഥി പ്രസ്ഥാനം 106 ാം വാർഷിക കോൺഫറൻസിൽ പങ്കെടുക്കുവാൻ വേണ്ടി ഭിലായിൽ എത്തിച്ചേർന്നു. ഉത്തരഭാരതത്തിലെ മലങ്കര ഓർത്തഡോക്സ് സഭയുടെ ദൗത്യനിർവ്വഹണ ശില്പിയായ, ഡോ.സ്തേഫാനോസ് മാർ തേവോദോസിയോസ് തിരുമേനിയുടെ കബറിടത്തിങ്കൽ അതിഥികളും ആതിഥേയരും ഒരുമിച്ചു. ഭാരത്തിന്റെ വിവിധ ഭാഗങ്ങളിൽ നിന്നും എത്തിച്ചേർന്ന അറുനൂറോളം പ്രതിനിധികൾ സെന്റ് തോമസ് മിഷനിലും എൻജിനീറിംഗ് കോളേജിലുമായി മൂന്നു ദിവസത്തോളം വസിച്ചു. ഉത്തരഭാരതത്തിലെ മിഷൻ പ്രവർത്തനങ്ങൾ പ്രതിനിധികൾക്ക് അനുഭവിച്ചറിയുവാനുള്ള അസുലഭാവസരമായി.

1970 കളിൽ ഫാ.കെ. കെ പുന്നൂസ് ഭിലായിൽ, തന്റെ കർമ്മ പന്ഥാവിൽ എത്തിച്ചേർന്നു. ഭിലായി മിഷൻ സെന്ററിലേക്കുള്ള ക്ഷണം തിരുമേനിയുടെ ജീവിതത്തിലെ മുഴുവൻ സമയ മിഷിനറിയാവുക എന്നുള്ള സ്വപ്നത്തിന്റെ പൂർത്തീകരണമായിരുന്നു. വ്യാവസായിക നഗരം എന്ന പേരിൽ പ്രസിദ്ധി ആർജ്ജിച്ചിരുന്ന ഭിലായിയെ പ്രാർ ത്ഥന കൊണ്ടും സ്വപ്രയ്തനം കൊണ്ടും കൃഷിയുടെയും വിദ്യാഭ്യാസത്തിന്റെയും വിളനിലമായി മാറ്റിയെടുത്ത തിരുമേനിയുടെ നിശ്ചയദാർഢ്യമായിരുന്നു മിഷൻ പ്രവർത്തനങ്ങളുടെ അടിസ്ഥാനം. ഐശ്യര്യത്തിന്റെയും സമൃദ്ധിയുടെയും പച്ചപ്പും ആശ്രമത്തിനോട് ചേർന്ന് വിളഞ്ഞു കിടക്കുന്ന നെൽപാടങ്ങളും, ഗോതമ്പ് വയലുകളും മീൻകുളവുമെല്ലാം നമ്മെ ആ നിശ്ചയദാർഢ്യം കാട്ടിത്തരുന്നു. പ്രകൃതിയിലേക്ക് മടങ്ങുക, പ്രകൃതിയുടെ താളഭംഗം വീണ്ടെടുക്കുക എന്ന ദർശനത്തിൽ അധിഷ്ഠിതമായിട്ടായിരുന്നു തിരുമേനിയുടെ പ്രകൃതി ദൈവശാസ്ത്ര പ്രവർത്തനങ്ങൾ. അതിനോടൊപ്പം തന്നെ ഭിലായിലെ അടിസ്ഥാന വർഗ്ഗക്കാരായിരുന്ന ആദിവാസികളെ വിദ്യാഭ്യാസത്തിന്റെയും കൃഷിയുടെയും മഹത്വം സ്വജീവിതം കൊണ്ട് അദ്ദേഹം മനസ്സിലാക്കി കൊടുത്തു. വളരെയധികം ബുദ്ധിമുട്ടുകൾ നിറഞ്ഞ ചുറ്റുപാടുകളിൽ നിന്നും തിരുമേനി നേടിയെടുത്ത വിജ്ഞാനസാഗരം അദ്ദേഹത്തെ ഒരു ദീർഘവീക്ഷണമുള്ള വിദ്യാഭ്യാസ വിചക്ഷണൻ ആക്കി മാറ്റി എടുത്തു. ഉത്തരഭാരത മിഷനു കീഴിലുള്ള എണ്ണമറ്റ വിദ്യാഭ്യാസ സ്ഥാപനങ്ങൾ ആ ദീർഘവീക്ഷണത്തിന്റെ മകുടോദാഹരണങ്ങളാണ്.



'ഒരു പേനയും ഒരു പുസ്തകവും മാത്രം മതി ലോകത്തെ മാറ്റാൻ' എന്ന നോബൽ പുരസ്കാര ജേതാവ് മലാല യൂസഫ്സായിയുടെ വാക്കുകൾ പതിറ്റാണ്ടുകൾക്ക് മുമ്പ് തന്നെ അഭിവന്ദ്യ തിരുമേനി ഉത്തരഭാരതത്തിൽ നടപ്പിൽ വരുത്തിയിരുന്നു.

വി.പൗലോസിന്റെ ജീവിതചര്യ സ്വജീവിത്തിൽ പകർത്തിയിരുന്ന തിരുമേനി സ്വന്തം ഉപജീവനത്തിനുള്ള വക സ്വന്തം പ്രയ്നത്തിൽ നിന്ന് തന്നെ കണ്ടെത്തിയിരുന്നു എന്ന് മാത്രമല്ല അതേ ജീവിത ക്രമം തന്നെ പകർത്തുവാൻ ഗ്രാമവാസികളെ പ്രചോദിപ്പിക്കുകയും ചെയ്തിരുന്നു. വിദ്യാഭ്യാസ സാമൂഹിക മേഖലകളിലെ പ്രവർ ത്തനം കൊണ്ട് ഒരു സാംസ്ക്കാരിക തരംഗമായിരുന്നു തിരുമേനി വിഭാവനം ചെയ്തത്. അത് അക്ഷരാർത്ഥത്തിൽ പ്രാവർത്തികമാവുകയും ചെയ്തു.

ആതുര സേവനത്തിന്റെ കാലിക പ്രസ്കതിയുള്ള മേഖലകൾ തുറന്നിടുന്നതിൽ ഏറെ ഉത്സുകനായിരുന്ന തിരുമേനി തന്റെ കർമ്മ നിരതമായ അദ്ധ്വാന മനോഭാവം ജീവിതാന്ത്യം വരെ വച്ച് പുലർത്തുകയും മറ്റുള്ളവരിലേക്ക് പകരുകയും ചെയ്തു. ഇന്നും മിഷൻ സെന്ററിലേക്ക് കടന്നുചെല്ലുന്ന ഏവരേയും മിഷൻ പ്രവർത്തനങ്ങളിലേക്ക് ആകൃഷ്ടരാക്കുന്ന ഒരു ആത്മീക തേജസ്സ് അവിടെ കുടികൊള്ളുന്നു. ■

# ബൈബിളിലെ സംഗീതോപകരണങ്ങൾ



■ പി.തോമസ്, പിറവം

യിസ്രായേല്യരുടെ ആരാധനയിലും ആഘോഷങ്ങളിലും വിലാപങ്ങളിലും പലപ്പോഴും ഉപകരണസംഗീതം അകമ്പടിയായുണ്ടായിരുന്നു. പുരോഹിതരുടെ സഹായികളായ ലേവ്യർ സംഗീതജ്ഞരായിരുന്നു (1 ദിന. 15:16, 16:42). സംഗീതക്കാരെയും സംഗീതക്കാരികളെയും സഭാ. 2:8–ൽ കാണുന്നു. 'വീണ കൊണ്ടു സ്തുതിക്കും; കിന്നരം കൊണ്ടു സ്തുതി പാടും' (സങ്കീ. 71:22) എന്നതിൽ നിന്ന് മനുഷ്യശബ്ദം കൊണ്ടു മാത്രമല്ല, വാദ്യോപകരണംകൊണ്ടും ദൈവത്തെ സ്തുതിക്കാമെന്ന് വ്യക്തമാണല്ലോ (സങ്കീ. 43:4; 33:2). പ്രവചനം നടത്തുന്നത് വാദ്യങ്ങളുടെ അകമ്പടിയോടെയായിരുന്നു (1 ദിന. 25:1, 3). വാദ്യോപകരണങ്ങൾ ദേവാലയത്തിലെന്നപോലെ കുലീനഭവനങ്ങളിലും ജനപ്രിയമായിരുന്നു.

യിസ്രായേല്യരുടെ ദൈവസ്തുതിയിൽ നൃത്തം ഉണ്ടായിരുന്നു. ഉദാ. സങ്കീ. 87:7; 1 ശമു. 18:6, 7; 2 ശമു. 6:5; 1 ദിന. 13:8 (making merry. rsv.). പുറ. 15:20; സങ്കീ. 149:3; 150:4 ഭാഗത്തു കാണുന്ന നൃത്തം (ഹീബ്രു Machol) വൃത്താകൃതിയിൽ ചുറ്റിത്തിരിയുന്ന ഒരു നൃത്തരൂപമാണ്.

അലാമോത്ത് (കന്യകമാർ സങ്കീ. 46) ശെമീനീത്ത് (അഷ്ടമരാഗം സങ്കീ.6) എന്നിവ രാഗങ്ങളുടെ പേരുകളാണ്. (1 ദിന. 15:20, 21). രാഗം എന്നത് സംഗീതസ്വരങ്ങൾ ഒരു പ്രത്യേക ക്രമത്തിൽ ചിട്ടപ്പെടുത്തുന്നതാണല്ലോ. അലാമോത്ത് സംഗീതശാസ്ത്രപദമാണ്. ഗായികമാരിൽ ഒരു വിഭാഗത്തെ (soprano) സൂചിപ്പിക്കുന്നതാണെന്നും പറയുന്നുണ്ട്. സഭാ. 2:8–ൽ സംഗീതക്കാരെയും സംഗീതക്കാരികളെയും .. മനുഷ്യരുടെ പ്രമോദമായ അനവധി സ്ത്രീജനത്തെയും... കാണുന്നു. (ഈ ഭാഗത്തിന്റെ വിവർത്തനം തീർച്ചയില്ലാത്തതാണ്. RSV നോക്കുക: ..singers, both men and women and many concubines, man`s delight. (f.n. meaning uncertain.)

ദാവീദിന്റെ ഹാർപ്പ് മിക്കവാറും ബി.സി. 2400 മുതൽ കാണപ്പെടുന്ന കിന്നരം (Lyre) ആയിരിക്കാം. പ്രാചീനകാലത്തെ ഒരുതരം ക്ലാർനെറ്റ് പോലെ, ആധുനികമായ ഓബേ സമാനം, ഇരട്ട റീഡുള്ള ഉപകരണമായ കുഴൽ (പൈപ്പ്, ഫ്ളൂട്ട്) സുഷിരവാദ്യങ്ങളിൽ ഉൾപ്പെട്ടിരുന്നു. 'വാദ്യങ്ങൾ' എന്നത് പൊതുവേ സംഗീതോപകരണങ്ങളെയാണ് സൂചിപ്പിക്കുന്നത് (1 ദിന. 13:8; 15:16, 2 ദിന. 7:6; നെഹ. 12:36; സങ്കീ. 33:3). അവ ദിവ്യസംഗീതത്തിനുള്ളതാണ് (1 ദിന. 16:42). ഉച്ചനാദമുള്ള വാദ്യങ്ങൾ (2 ദിന. 30:21; സങ്കീ. 150:5. With instruments of might Heb. Singing with their might: RSV.) എന്നത് 'ഉയർന്ന ശബ്ദം' എന്നതിനെക്കാൾ സംഗീതശാസ്ത്രപരമായ 'ഉയർന്ന സ്ഥായി'യെ (Octave) ആയിരിക്കാം സൂചിപ്പിക്കുന്നത്.

യഹൂദന്മാർ സ്വരവാദ്യങ്ങളും താളവാദ്യങ്ങളും ഉപയോഗിച്ചിരുന്നു. സ്വരവാദ്യങ്ങളിൽ തന്ത്രികൾ (ലോഹക്കമ്പികളോ ചരടുകളോ) കൊണ്ടും മറ്റും സ്വരം പുറപ്പെടുവിക്കുന്നവയും കാറ്റു കൊണ്ട് സ്വരമുണ്ടാക്കുന്നവയും ഉണ്ടായിരുന്നു. തന്ത്രിവാദ്യങ്ങളിൽ കിന്നരം (lyre), വീണ (harp), തംബുരു (lute), മഹലത്ത്, ഗത്ത് എന്നിവയും, കാറ്റിനാൽ നാദമുണ്ടാക്കുന്നവയിൽ വേണു (flute), കുഴൽ (pipe), നാഗസ്വരം (സുഫോന്യാ), കാഹളം (trumpet), കൊമ്പ് (horn) എന്നിവയും ഉപയോഗിച്ചിരുന്നു.

വലിച്ചു മുറുക്കി കെട്ടിയ തുകലിലോ ലോഹത്തകിടിലോ പലകയിലോ കൈ കൊണ്ട് അല്ലെങ്കിൽ കോലു കൊണ്ട് തട്ടിയോ അടിച്ചോ നാദമുണ്ടാക്കുന്നവയായിരുന്നു താളവാദ്യങ്ങൾ. കുലുക്കിയും ഇളക്കിയും നാദമുണ്ടാക്കുന്ന തരം താളവാദ്യങ്ങളും ഉണ്ടായിരുന്നു. തപ്പ് (timbrel), കൈത്താളം (cymbals), മുരജം (tambourine / castanets), മണികൾ (bells) മുതലായവ ഇക്കൂട്ടത്തിൽ പെടുന്നു.

സംഗീതോപകരണങ്ങളുടെ പേരുകൾ മൂലഭാഷകളിൽനിന്ന് വിവിധ ഭാഷകളിൽ തർജ്ജമ ചെയ്തിരിക്കുന്നതിൽ വൈവിദ്ധ്യമുണ്ട്. ഒരേ വിവർത്തനത്തിൽ തന്നെയും ഒരേ പേരു തന്നെ പല തരത്തിൽ വിവർത്തനം ചെയ്യപ്പെട്ടതായി കാണാം. വിവിധ കാലഘട്ടങ്ങളിൽ ഒരേ ഭാഷയിലേക്കു തന്നെ വിവർത്തനം ചെയ്തതിലും വ്യത്യാസങ്ങൾ കാണാം. (അടിക്കുറിപ്പു കൂടി നോക്കുക) കിന്നരം തപ്പ് എന്നീ വാക്കുകൾക്ക് എബ്രായഭാഷയിലെ പദങ്ങളുമായുള്ള സാമ്യം പഠനാർഹമാണ്. സത്യവേദപുസ്തകത്തിൽ (BSI) ഉപയോഗിച്ചിരിക്കുന്നതാണ് ഇവിടെ ആദ്യമേ സൂചിപ്പിക്കുന്നത്.

**കിന്നരം (ഹീബ്രു കിന്നോർ. Gathros) Lyre**

തന്ത്രിയുപകരണം. പഞ്ചഗ്രന്ഥങ്ങളിൽ സൂചിപ്പിക്കുന്ന ഏക ഉപകരണം. (ഉത്പ. 4:21) സിറിയായിൽ രൂപംകൊ

ണ്ടതായിരിക്കാം. ചതുരാകൃതിയുള്ള ഇത് കൊണ്ടുനടക്കാവുന്നതായിരുന്നു. (1 ശമു. 10:5) ഒരു plectrum (മീട്ടുകോൽ) കൊണ്ടാണ് മീട്ടുന്നത്. ജോസീഫസ് പറയുന്നത് ഇതിനു 10 കമ്പിയുണ്ടായിരുന്നുവെന്നാണ്. എബ്രായപദം ശെമീനീത്ത് (Sheminith) സൂചിപ്പിക്കുന്നത് 8 കമ്പിയുള്ളതെന്നാണ് (1 ദിന. 15:21; സങ്കീ. 6). ആദ്യകാലത്ത് സരള മരത്തടിയിലും (Cypress) പില്ക്കാലത്ത് രക്തചന്ദനത്തടിയിലും (Almug) നിർമ്മിച്ചിരുന്നു. കിന്നരത്തിന്റെ ശബ്ദത്തിനാണ് സങ്കീ. 150:4-ൽ തന്ത്രിനാദമെന്നു പറയുന്നത്. (1 ശമു. 16:16-23, 17, 18, 23, 18:10, 19:9, 2 ശമു. 6:5, 1 ദിന. 13:8; 15:16, 21, 25:1, 3; ഇയ്യോ. 21:12; 30:31; സങ്കീ. 43:4, 49:4; 71:22, 98:5; 137:2; 147:7; 149:3, 150:3; യെശ. 5:12; 16:11; ദാനി. 3:5, 7, 10, 15.) സങ്കീ. 92:2-ൽ ഗംഭീര സ്വരമുള്ള കിന്നരം എന്നു കാണുന്നത് ഉയർന്ന സ്ഥായിയെ സൂചിപ്പിപ്പിക്കുന്നതാകാം.

**വീണ (ഹീബ്രു നേബെൽ, ഗ്രീക്ക് പ്സാൽറ്റേറിഒൻ. *Keli*) Psaltery, Harp**

തന്ത്രിയുപകരണം. മദ്ധ്യയുഗങ്ങളിൽ ഉണ്ടായിരുന്ന പുരാതന സംഗീതോപകരണം. Phoenicia-യിൽ രൂപം കൊണ്ടതാകാം. മൂലപദം സൂചിപ്പിക്കുന്നതനുസരിച്ച് അടിഭാഗം കുടം പോലെ ഉന്തിയത് (bulged). സങ്കീ. 33:2-ലും 144:9-ലും പത്തു കമ്പിയുള്ള വീണ. Almug തടിയിലോ Cypress തടിയിലോ നിർമ്മിച്ചിരുന്നു. തന്ത്രിനാദം മെച്ചമാക്കുന്നതിനുള്ള പലകപ്പെട്ടിയുടെ മേൽ വിരൽകൊണ്ട് മീട്ടി വായിക്കുന്നതിനുള്ള കമ്പികൾ ഘടിപ്പിച്ച ഈ ഉപകരണം കൊണ്ടുനടക്കാവുന്നതാണ്. Bass ശബ്ദം പുറപ്പെടുവിക്കുന്നു. സങ്കീർത്തനത്തിന് അകമ്പടിയായി വായിക്കും. (ഉത്പ. 31:27; 1 ശമു. 10:5, സങ്കീ. 57:8, 71:22; 81:2, 92:2, 108:2; ദാനി. 3:5, 7, 10, 15. ആമോ. 5:23, 6:5; 1 കൊരി. 14:7; വെളി. 5:8; 14:2; 15:2.) 150:3-ൽ വീണയും കിന്നരവും (Psaltery and Harp) എന്ന് കാണുന്നു. 1 രാജാ. 10:12-ൽ ചന്ദനത്തിന്റെ കിന്നരവും വീണയും എന്നു കാണുന്നു.

*(അവസാനിക്കുന്നില്ല)*



## HIV/AIDS

*29-ാം പേജിൽ നിന്നും...*

കളും ജീവിതക്രമീകരണവുമായി കഴിയുന്ന ഒരാളുടെ സ്വഭാവികമായ വിമുഖതയും ഭയവും പൊതുസമൂഹത്തിന്റെ ക്രിയാത്മക ഇടപെടൽ കാരണം അകറ്റാൻ കഴിയും. പൊതുജനാരോഗ്യ കേന്ദ്രങ്ങളുടെ നവീകരണവും (AIDS Patient friendly), വിവരസാങ്കേതിക വിദ്യയുടെ ഉപയോഗവും ഇതിനു സഹായകമാകും.

**ബോധനപദ്ധതികൾ**

എയിഡ്സ് രോഗികളുടെ വൈകാരികവും മാനസികവും ധാർമ്മികവും ആത്മീയവുമായ ശാരീരികേതര വശങ്ങൾ (Non organic Aspects) മനസ്സിലാക്കി ചികിത്സിക്കുന്നതിനു ഡോക്ടേഴ്സിനെയും ആരോഗ്യ പ്രവർത്തകരെയും പരിശീലിപ്പിക്കണം. ആധുനിക വൈദ്യശാസ്ത്ര പഠനരംഗം ഈ പ്രമേയത്തെ കാര്യമായി ചർച്ച ചെയ്യേണ്ടതുണ്ട്. സമൂഹത്തിന്റെ വിവിധ കോണുകളിൽ പ്രവർത്തിക്കുന്ന വ്യക്തികളുടെ അഭിപ്രായവും സഹകരണവും സ്വീകരിച്ച്, ഉത്തമമായ ആരോഗ്യപരിപാലന-സംരക്ഷണ പദ്ധതികൾ ആവിഷ്ക്കരിക്കണം. HIV/AIDS ബാധിതരുടെ നിയമപരമായ അവകാശങ്ങൾ സംരക്ഷിക്കാൻ പൊതുപ്രവർത്തകർ നയരൂപീകരണം നടത്തണം. എച്ച്.ഐ.വി. പ്രതിരോധവും രോഗികളുടെ കൗൺസലിംഗും ഒന്നിച്ചു നിർവഹിക്കണം. സാഹചര്യങ്ങളോട് പൊരുത്തപ്പെട്ട്, ഉൾക്കാഴ്ചകൾ കൈവരിച്ച്, ഉത്തരവാദിത്വപൂർവ്വം ജീവിത നയിക്കാൻ കുട്ടികളെ സൗഹൃദപരമായ കൗൺസിലിംഗിനു ഇടയാക്കണം.

HIV ബാധിതരായ കുട്ടികൾക്കു മറ്റു വിദ്യാർത്ഥികൾക്കൊപ്പം പഠനം നടത്താനുള്ള സാഹചര്യം ഒരുക്കണം. ഇവരെ സംബന്ധിക്കുന്ന വിഷയങ്ങളിൽ മാധ്യമങ്ങളുടെ അപക്വമായ ഇടപെടൽ കാരണം, കുട്ടികൾ സമൂഹത്തിന്റെ മുമ്പിൽ കുറ്റവാളികളായി ചിത്രീകരിക്കപ്പെടാതെ നോക്കേണ്ടതാണ്. യുവജനങ്ങളുടെ ഇടയിലെ ബോധവത്ക്കരണം മൂലം എയിഡ്സ് നിയന്ത്രിക്കാൻ ഭാരതത്തിനു കഴിഞ്ഞിട്ടുണ്ട്. സ്കൂളിലെ പഠനത്തിന്റെ ഭാഗമായി, എന്താണ് എയിഡ്സ്, എയിഡ്സ് രോഗികളുടെ സമീപനം എന്നിവ അറിയാൻ പാഠഭാഗങ്ങൾ ഇന്ന് ഉൾപ്പെടുത്തുന്നുണ്ട്. ചുറ്റുപാടുകൾ, പരിചിതപ്രദേശങ്ങൾ എന്നിവിടങ്ങളിൽ നിന്നുള്ള ഉദാഹരണങ്ങളും സ്ഥിതിവിവര കണക്കുകളും പഠനങ്ങളും ഉൾപ്പെടുത്തിവേണം ഈ വിഷയം കുട്ടികളെ പരിചയപ്പെടുത്തേണ്ടത് പൊതു ജനസേവനരംഗത്ത് പ്രവർത്തിക്കുന്നവരെ (ഡോക്ടേഴ്സ്, അദ്ധ്യാപകർ, അംഗനവാടി ജീവനക്കാർ) കേന്ദ്രീകരിച്ച് ബോധന പരിപാടികൾ ക്രമീകരിക്കാം. എയിഡ്സ് മൂലം ദുരിതം അനുഭവിക്കുന്നവർക്ക് പൗരാവകാശത്തെ കുറിച്ച് അറിവ് പകരാനും അബദ്ധ-അന്ധവിശ്വാസങ്ങളെ ദുരീകരിക്കുന്നതിനും ഇത് സഹായിക്കും.

രാഷ്ട്ര പുനർനിർമ്മിതിക്കു തങ്ങൾക്കുള്ള പങ്കാളിത്തം കുട്ടികളെ പഠിപ്പിച്ച്, തങ്ങളുടെ കഴിവുകൾക്കു അനുയോജ്യമായ പ്രായോഗിക പരിശീലനം നൽകി തൊഴിൽ ചെയ്യുന്നതിന് പ്രാപ്തരാക്കണം. സ്വത്വബോധം, സ്വതന്ത്രചിന്ത, സ്വാശ്രയത്വം, സൃഷ്ടിപരത എന്നിവ കുട്ടികളിലേക്ക് സന്നിവേശിപ്പിക്കണം. ഒറ്റപ്പെടലുകളുടെ മദ്ധ്യത്തിലും പ്രതീക്ഷയോടെ ജീവിതത്തിൽ മുന്നേറാൻ എച്ച്.ഐ.വി. അനാഥരെ പ്രാപ്തരാക്കുന്നതിന് വിദ്യാഭ്യാസ കാലയളവിലെ തയ്യാറാകൽ വഴിയൊരുക്കും. ആ ദുരാവസ്ഥയെ ശാന്തമായി സ്വീകരിച്ച് നിർമ്മമായി നേരിടുക. അതിനു കൂട്ടായ യത്നം അനിവാര്യമാണ്.

## For Favours Received






ഒരു വിശ്വാസി




ഏബ്രഹാം ഫീലിപ്പോസ്, ഹൈദ്രാബാദ്



Thomaskutty Kaipuzha

## സ്നേഹം സ്വാതന്ത്ര്യം പുതിയ മാനവികത

ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ്




പ്രശസ്ത വേദശാസ്ത്രജ്ഞനും ദാർശനികവുമായ പൗലോസ് മാർ ഗ്രീഗോറിയോസിന്റെ സമ്പൂർണ്ണ മലയാള രചനകളുടെ ആദ്യ വാല്യം. സോഫിയാ ബുക്സ്, കോട്ടയം, പേജ്-672, വില. 400

## Church and legal literacy

Adv. Mathai Mampallil




A legal head book for the Orthodox priests and Church leaders covering the basic laws concerning various subjects. published by Dr. Geevarghese Mar Yulios metropolitan. Page 222, Rs. 150

## പരസ്പരം

ഡോ. രാജൻ ജോർജ്




ദീർഘമായ അനുഭവ വെളിച്ചത്തിൽ പച്ചയായ ജീവിതാനുഭവങ്ങൾ കോർത്തിണക്കിയിരിക്കുന്നു. മനഃശാസ്ത്രം, കൗൺസലിംഗ്, ഹോളിസ്റ്റിക് ഹീലിംഗ് എന്നിവയുടെ പാഠവും പഠനവും. അവതാരിക: ഫാ. ഡോ. ഒ. തോമസ്, ഹോളിസ്റ്റിക് ബുക്സ്, പന്തളം, പേജ്. 152, വില. 200.

## The Twain Shall Meet

Fr. V.C. Jose (Editor)




An Orthodox re-reading of the procedings of the Council of Chalcedon. A Collection of articles on the Council of Chalcedon is prepared as a tribute to the memory of Fr. Dr. V.C. Samuel. Foreword: Dr. Yakoob Mar Irenaios. Copies available at MOC Books Kottayam. P. 176, Rs. 100.










## FR. DR. BABY VARGHESE

1. (tr.), Book of Guides (Hudaya) or Nomocanon, MOC Publication, 2014
2. (tr.) Moses Bar Kepha: Commentary on the Eucharist, MOC Publication, 2014
3. (tr.) Order of the Anionting of the Sick, known as the Servicing Qandilo, MOC Publication, 2014
4. (tr.) Moses Bar Kepha: Commentary on myron, Gorgias Press, New Jersey, USA, 2014

ഓർത്തഡോക്സ് സെമിനാരി അദ്ധ്യാപകൻ ഫാ. ഡോ. ബേബി വർഗീസ് തയ്യാറാക്കിയ ശ്രദ്ധേയമായ നാലു പ്രസിദ്ധീകരണങ്ങൾ. ഇവയിൽ മൂശെബർ കീഫായുടെ കുർബ്ബാന വ്യാഖ്യാനം ഒഴികെയുള്ളവ ആദ്യമായിട്ടാണ് ഇംഗ്ലീഷിൽ വിവർത്തനം ചെയ്യപ്പെട്ടത്.

ഹൂദായ കാനോന്റെ വിവർത്തനത്തിന്, പ്രൗഢമായ ഒരു ആമുഖലേഖനവും ചേർത്തിരിക്കുന്നു. ബാർഎബ്രായയുടെ ഹൂദായ കാനോന് ഒരിക്കലും സുറിയാനി സഭ ആധികാരികത കൽപ്പിച്ചിട്ടില്ലെന്ന് ഗ്രന്ഥകർത്താവ് ചൂണ്ടിക്കാണിക്കുന്നു. പത്തൊൻപതാം ശതാബ്ദത്തിന്റെ അന്ത്യ ദശകങ്ങളിൽ, നവീകരണക്കാരുമായുള്ള വ്യവഹാരങ്ങളിൽ ഹൂദായകാനോന്റെ ഒരു കൈയെഴുത്തു പ്രതി ഓർത്തഡോക്സ് സഭ കോടതിയിൽ ഹാജരാക്കി. 1899-ൽ പോൾ ബഡ്ജാൻ ഹൂദായക്കാനോന്റെ സുറിയാനി മൂലം പാരീസിൽ നിന്നും പ്രസിദ്ധീകരിച്ചെങ്കിലും യൂറോപ്പിൽ ഇതെപ്പറ്റി കാര്യമായ പഠനങ്ങൾ ഒന്നും നടന്നില്ല. ഇത് കത്തോലിക്കാസഭ ലാറ്റിനിൽ വിവർത്തനം ചെയ്തിരുന്നു, 1954-ൽ ഓർത്തഡോക്സ് സഭയും 1974-ൽ പാത്രിയർക്കീസ് കക്ഷിയും ഹൂദായ കാനോന്റെ ആദ്യത്തെ പത്ത് അദ്ധ്യായങ്ങൾ മലയാളത്തിൽ വിവർത്തനം ചെയ്ത് പ്രസിദ്ധീകരിച്ചു. ആദ്യത്തെ എട്ട് അധ്യായങ്ങളുടെ ഇംഗ്ലീഷ് ഭാഷയിലുള്ള പ്രഥമ വിവർത്തനമാണ് ഇപ്പോൾ പ്രസിദ്ധീകരിച്ചിരിക്കുന്നത്.

മൂശെബർകീഫായുടെ കുർബ്ബാന വ്യാഖ്യാനം, വിശദമായ അടിക്കുറിപ്പുകൾ സഹിതം പ്രസിദ്ധീകരിച്ചിരിക്കുന്നു. കന്തീലാ ശുശ്രൂഷക്രമം സുറിയാനിയിൽ നിന്നും ആദ്യമായിട്ടാണ് ഇംഗ്ലീഷിൽ വിവർത്തനം ചെയ്തിരിക്കുന്നത്. മലയാളം മാതൃഭാഷയല്ലാത്ത ഇടവകയിലെ ഉപയോഗത്തിന് ഇത് സഹായകമാകും.

മൂശെബർകീഫാ (+903) വി. മൂറോൻ കൂദാശയ്ക്ക് എഴുതിയ വ്യാഖ്യാനത്തിന്റെ സുറിയാനി ഭാഷയിലുള്ള വിവർത്തനത്തോടെ 1973-ൽ ഇത് പ്രസിദ്ധീകരിച്ചിരുന്നു. സുറിയാനി മൂലം ഇംഗ്ലീഷ് തർജ്ജമ സഹിതം ഫാ. ഡോ. ബേബി വർഗീസ് പ്രസിദ്ധീകരിച്ചിരിക്കുന്നു. ഈ കൃതി ഇപ്പോൾ ഇന്ത്യയിൽ ലഭ്യമല്ല.

മലങ്കര ഓർത്തഡോക്സ് സഭാ പ്രസിദ്ധീകരണ വിഭാഗത്തിന്റെ ബുക്ക് സ്റ്റോളുകളിൽ മറ്റ് പുസ്തകങ്ങൾ ലഭ്യമാണ്.



പിൻവഴി



# കാനനവാസികൾക്ക് കാരുണ്യമായ്

കാരളലിയിപ്പിക്കുന്ന സംഭവകഥകളും, വിങ്ങിപ്പൊട്ടുന്ന ജീവിതങ്ങളും, കണ്ണീർ ചാലുകൾ വറ്റാത്ത കുറേ മനുഷ്യക്കോലങ്ങളും...ഇതിനുമപ്പുറമാണ് നേർക്കാഴ്ച. പത്തനംതിട്ട ജില്ലയിലെ, ശബരിമല തീർത്ഥാടന കേന്ദ്രത്തിലേയ്ക്കുള്ള പാതയോരത്ത് മാർത്തോമ്മാശ്ലീഹാ സ്ഥാപിച്ച നിലയ്ക്കൽ പള്ളിയ്ക്കേറ്റവും അടുത്ത് ചാലക്കയം, മൂഴിയാർ...വനാന്തരങ്ങളിലെ ചിതറിപ്പാർക്കുന്ന ആദിവാസി കുടുംബങ്ങൾ അത്ഭുതമായി തോന്നിപ്പോകും. ഭക്ഷണമില്ലാത്ത, വസ്ത്രമില്ലാത്ത ആവശ്യപോഷകാഹരം പോലും ലഭിക്കാത്ത മനുഷ്യരുണ്ട് !

കൊച്ചുകുട്ടികളോടായി ഒരു ചോദ്യം. അറബിക്കടലിന്റെ റാണി എന്ന് കേട്ടിട്ടുണ്ടോ ? .... അത് എന്റെ അച്ചൻ കാട്ടിൽ കാട്ടിയിട്ടുണ്ട് ? അതിന്റെ നടുക്കാ ഇരിക്കുന്നേ ! റാണി ! അച്ചൻ പറഞ്ഞത് കാട്ടിലെ തേനീച്ച കൂട്ടിലെ റാണി...

സ്വന്തമായി ഒരു തുണ്ടു ഭൂമിപോലും ഇല്ലാത്തവരായി ഈ ഇരുപത്തി ഒന്നാം നൂറ്റാണ്ടിൽ ജീവിക്കാൻ വിധിക്കപ്പെട്ട അവരുടെ മുന്നിൽ പരിഷ്കൃതരെന്ന് മേനി നടിക്കുന്ന നാമൊക്കെ ലജ്ജിച്ച് തലതാഴ്ത്തേണ്ടതാണ് എന്നുള്ളതാണ് സത്യം. വനത്തോടും, വന്യജീവികളോടും ഇണങ്ങി ജീവിക്കുന്ന ഈ പാവങ്ങളെ ചൂഷണം ചെയ്യാനും, വോട്ടിനു വേണ്ടി മാത്രം ബലിയാടാക്കാനും, നമ്മുടെ സാമൂഹിക രാഷ്ട്രീയ മേലാളൻമാർ തിരക്കഥകൾ രചിച്ചു കൊണ്ടിരിക്കുന്നു എന്നുള്ളതാണ് അവരുടെ ശാപം.

അധികാര വടംവലിയിൽ കഴിയുന്ന വിവിധ സർക്കാരുകൾ താലപ്പൊലിയും കൊട്ടും കുരവയുമില്ലാത്തതിനാൽ, ഇവിടേയ്ക്ക് തിരിഞ്ഞു നോക്കില്ല. ആദിവാസികൾക്ക് മോഹന വാഗ്ദാനങ്ങളും മാധ്യമ ചർച്ചയുമുണ്ട്. എല്ലാം ചുവപ്പുനാടയുടെ പഴയ ഗന്ധത്തിലമരും.

പ്ലാസ്റ്റിക്കും, പുല്ലും വെച്ചുകെട്ടിയ പാർപ്പിടം... മരച്ചില്ലകളിൽ വെച്ചുകെട്ടിയ കൊച്ചുമാടങ്ങളുമുണ്ട്, വസിക്കുവാൻ. കാടിന്റെ മക്കൾക്ക് കായ്കനികൾ...ഭക്ഷണം .

കിട്ടിയാൽ ധാന്യങ്ങളും മറ്റും ഭക്ഷിക്കും.......കൊടും ശൈത്യം തരണം ചെയ്യുവാൻ രാപ്പകൽ വിറകുകൂട്ടി തീയിടും....... ഊരിൽ നിന്നും കണ്ണീർ കണങ്ങളോടെ കഥപറയാൻ തുടങ്ങി. ഈ കനലുകളിൽ എന്റെ വാവ.... രാത്രിയിൽ ചുരുണ്ട് അമ്മയെ ഒട്ടിക്കിടന്ന കുഞ്ഞ്, തീയിൽ വീണ് പൊള്ളലേറ്റു മരിച്ചു. ഇത് ഒറ്റപ്പെട്ട സംഭവമല്ല. രോഗാവസ്ഥയിലായവരുടെ ചികിത്സ വിഷമമേറിയതാണ്. വെള്ളം കുടിക്കുവാൻ ചാലുകൾ അഭയം. ഈ ഊരുകളിൽ ഒന്നിൽ ആരോ നല്കിയ സോളാർ പാനലും ലൈറ്റും കാണുവാൻ കഴിഞ്ഞു. കുഞ്ഞുങ്ങൾക്ക് വസ്ത്രം വിരളമാണ്.

തൊഴിൽ തേടി ഇക്കൂട്ടർ കാട്ടിലേക്കും, ഇപ്പോൾ നാട്ടിലേക്കും, പോകുന്നു. കാട്ടിൽ തേനും, കുന്തിരിക്കവും, ഈറ്റ ചൂരൽ ഭക്ഷണ പദാർത്ഥങ്ങളും ശേഖരിക്കുവാൻ ഇവർ പോകാറുണ്ട്. ഊരുകൾ തമ്മിൽ ബന്ധമുണ്ട് ; എങ്കിലും ഒറ്റപ്പെട്ട് ഉൾവനാന്തരങ്ങളിൽ കഴിയുവാനാണിവർക്ക് ഏറെ ഇഷ്ടം. കിഴുക്കാം തൂക്കായ സ്ഥലത്ത് ഇവരുടെ മാടങ്ങൾ കണ്ടാൽ ഭീതിയുളവാക്കും. പുഴുവും, അട്ടയും, ഇഴജന്തുക്കളും, വന്യമൃഗങ്ങളും സ്ഥിരം ശല്യപ്പെടുത്തുവാൻ ഇവരോടൊപ്പമുണ്ട്.

ശരിയായ ശുചിത്വമോ വസ്ത്രധാരണ രീതിയോ ഇവർക്കില്ല. 17 വയസ്സുകാരിക്ക് 5 മക്കൾ എന്ന പോലെ വിശ്വസിക്കാൻ പറ്റാത്ത ശൈലികളും ഇവരുടെ ഇടയിലുണ്ട്. അയ്യപ്പ ഭക്തരുടെയും, മനസ്സലിവുള്ള മറ്റു ചിലരുടെയും സഹായം, ഇവർ ഓർത്തു പറഞ്ഞു. സർക്കാരിന്റെ കെയർടേക്കർ എന്ന പേരിൽ ഇവരിൽ ഒരാളെ തെരഞ്ഞെടുത്തിട്ടുണ്ടെങ്കിലും പ്രയോജനപ്പെടുന്നുണ്ടോ എന്നത് സംശയമാണ്. കാടിന്റെ മക്കളുടെ ഈ ദുരിതം ആരുകാണും ? ഈ ഏറ്റവും ചെറിയവർക്ക് ചെയ്യുന്നത് എനിക്ക് ചെയ്യുന്നു... എന്ന ചിന്തഎല്ലാവരിലു മുണ്ടായാൽ ഉചിതമായിരുന്നു.

മുളന്തുരുത്തി മേഖല യുവജന പ്രസ്ഥാനം നടത്തിയ ആദിവാസി കോളനി പഠന റിപ്പോർട്ട്.

**- ഫാ. സുനിൽ ജോർജ്**

■

# St. Mary's Orthodox Church

## 4th Street, Orlando, Florida

www. stmarysorlando.com

New Parish In Diocese of South West America



പൗരസ്ത്യ കാതോലിക്കായും മലങ്കരമെത്രാപ്പോലീത്തായുമായ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ



അഭി. അലക്സിയോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്താ (ഭദ്രാസനാധിപൻ)



ഫാ. ജോൺസൺ പുഞ്ചക്കോണം (വികാരി)



ഒർലാന്റോ സെന്റ് മേരീസ് പള്ളി കൂദാശയ്ക്ക് പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ മുഖ്യകാർമികത്വം വഹിച്ചപ്പോൾ.

## ഒർലാന്റോ പള്ളി

ഫ്ളോറിഡ: അമേരിക്കയിലെ സൗത്ത് വെസ്റ്റ് ഭദ്രാസനത്തിൽ ഒർലാന്റോയിൽ പുതുതായി ആരംഭിച്ച സെന്റ് മേരീസ് പള്ളിയുടെ കൂദാശ സെപ്റ്റംബർ 23, 24 തീയതികളിൽ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ നിർവ്വഹിച്ചു. അലക്സിയോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്താ സഹകാർമികത്വം വഹിച്ചു.

പൊതുസമ്മേളനത്തിൽ അസോസിയേഷൻ സെക്രട്ടറി ഡോ. ജോർജ് ജോസഫ് മുഖ്യ പ്രഭാഷണം നടത്തി. ഒർലാന്റോ നഗര ഹൃദയത്തിൽ 78 സെന്റിലാണ് മനോഹരമായ പള്ളിയും ഓഡിറ്റോറിയവും സ്ഥിതി ചെയ്യുന്നതെന്ന് വികാരി ഫാ. ജോൺസൺ പുഞ്ചക്കോണം, കുര്യൻ സക്കറിയ (ട്രസ്റ്റി), ശ്രീമതി വിൻസി വർഗീസ് (സെക്രട്ടറി), കൂദാശാ കമ്മറ്റി കൺവീനർ അലക്സ് അലക്സാണ്ടർ എന്നിവർ പറഞ്ഞു.



# ഡോ. സ്തേഫാനോസ് മാർ തേവോദോസിയോസ് മെത്രാപ്പോലീത്തായുടെ 7-ാം ഓർമ്മ



പ്രാർത്ഥനാപൂർവ്വം

വികാരി, ഭരണസമിതി, ഇടവകാംഗങ്ങൾ

**മാർ ഗ്രിഗോറിയോസ് ഓർത്തഡോക്സ് ഇടവക, മസ്ക്കറ്റ്**

